മാർച്ച് 2018

# ക്രൈസ്തവ കാഹളം

# നോമ്പ്



ദൈവതിരുമുമ്പിൽ
കീഴടങ്ങാം



കഴിഞ്ഞ നാല് വർഷങ്ങൾ
ഭാരത സഭക്ക്
അഭിമാന നേതൃത്വം



നൂറിന്റെ നിറവിൽ
രാജ്യത്തിന്റെ
അംഗീകാരം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 3

# ഉള്ളടക്കം


എഡിറ്റോറിയൽ




പിതൃമൊഴി




## കവർ സ്റ്റോറി





**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം,
തിരുവനന്തപുരം-4
Email:christavakahalam@gmail.com



## എഡിറ്റോറിയൽ



bovasmathew@gmail.com
**9447661943**

# കീഴടങ്ങാനൊരു കാലം

വലിയ നോമ്പ് പകുതി പിന്നിടുന്നു. അനുതാപത്തിനും ദൈവോൻമുഖമായ പുണ്യ, പരിഹാര പ്രവൃത്തികൾക്കും സഭ നിശ്ചയിച്ചു തന്ന കാലഘട്ടം. മലങ്കര ആരാധനക്രമമനുസരിച്ച് വലിയ നോമ്പിലെ ഞായറാഴ്ചകളിൽ നമ്മുടെ കർത്താവ് പ്രവർത്തിച്ച അത്ഭുതപ്രവർത്തികളാണ് വായനയ്ക്കും പരിചിന്തനത്തിനും ആയി നൽകപ്പെട്ടിരിക്കുന്നത്. എന്തുകൊണ്ട് ഈ അത്ഭുതങ്ങൾ? മനുഷ്യൻ പരാജയപ്പെടുമ്പോൾ ദൈവം പ്രവർത്തിച്ചു തുടങ്ങുന്നതു കാണാം. യഥാർത്ഥത്തിൽ ദൈവം നേരത്തെ തന്നെ പ്രവർത്തിച്ചു തുടങ്ങി. കണ്ണുകളിൽ പാപത്തിന്റേയും അഹങ്കാര ത്തിന്റേയും തിമിരം ബാധിച്ചു കഴിഞ്ഞപ്പോൾ മനുഷ്യന് അത് കാണാൻ കഴിയാതെ പോകുന്നു. ദൈവത്തിന്റെ മുമ്പിൽ നിലവിളിക്കുവാൻ കഴിയാത്തവിധം ലോകത്തിന്റെ മനസ്സ് കഠിനമായിരിക്കുന്നു. പാപം വർദ്ധിച്ചിരിക്കുന്നു. ചുറ്റുപാടുകൾ മനുഷ്യനെ പാപത്തിലേക്ക് കൊണ്ടുപോകുന്നു. മുമ്പ് എങ്ങും കേട്ടിട്ടില്ലാത്ത വിധം ലോകത്ത് തിന്മ പെരുകിയിരിക്കുന്നു. ദൈവത്തേയും ദൈവിക കാര്യങ്ങളേയും നിന്ദിക്കുന്നതും പരിഹസിക്കുന്നതും ആധുനിക തലമുറയ്ക്ക് ഒരു ഫാഷനായി മാറിയിരിക്കുന്നു. സാത്താന് ആരാധനാലയങ്ങൾ നഗര മധ്യത്തിൽ പണിയുന്ന തരത്തിലേക്ക് മനുഷ്യന് ധൈര്യം കൈവന്നിരിക്കുന്നു. മനുഷ്യനെ കൈകളിലെടുത്ത് സാത്താൻ ദൈവത്തെ വെല്ലുവിളിക്കുന്നു. സാത്താനോടുള്ള പോരാട്ടത്തിൽ ദൈവ സാന്നിധ്യം നഷ്ടപ്പെട്ട മനുഷ്യൻ പരാജയപ്പെടുന്നു.

ഇത് തിരിച്ചുവരവിന്റെ കാലമാണ്. കീഴടങ്ങലിന്റെ കാലമാണ്. നിരായുധനായ കുറ്റവാളി നിയമപാലകരുടെ മുന്നിൽ കീഴടങ്ങുന്നതുപോലെ ഒരു കീഴടങ്ങൽ അനിവാര്യമായിരിക്കുന്നു. ദൈവത്തെ വെല്ലുവിളിച്ച് അധികനാൾ മനുഷ്യന് മുന്നോട്ടു പോകാൻ ആവില്ല. ഒരു തിരിച്ചു വരവിന് സമയമായിരിക്കുന്നു. ദൈവത്തിന് ഇതിൽ പങ്കുണ്ടെന്നുള്ള തിരിച്ചറിവ് നമ്മെ മാനസാ ന്തരത്തിലേക്ക് നയിക്കും. കുഷ്ഠരോഗിയായ മനുഷ്യൻ കർത്താവിനോട് പറഞ്ഞു നിനക്ക് മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയും. രോഗിയുടെ യഥാർത്ഥമായ തിരിച്ചറിവാണത്. അവന്റെ രോഗം എന്ത് ? ചികിത്സകനാരാണ് ? ചികിത്സയെന്താണ്? കുഷ്ഠരോഗത്തിന് ചികിത്സയോ മരുന്നോ ഇല്ലാത്ത കാലം... പക്ഷേ ഇവിടെ ലോകം തിരസ്ക്കരിച്ച കുഷ്ഠ രോഗി ദൈവിക പുണ്യങ്ങളാൽ നിറഞ്ഞു സംസാരിക്കുന്നതാണ് നാം കാണുന്നത്. നിനക്കിതിന് കഴിയും എന്നുള്ള ആഴമായ വിശ്വാസം, എന്റെ കർത്താവ് എനിക്കിത് ചെയ്തു തരും എന്നുള്ള അമിതമായ പ്രത്യാശ, തന്റെ ജീവിതത്തിൽ ഇടപെടാൻ കഴിവുള്ള കർത്താവിനോടുള്ള സ്നേഹം. കർത്താവ് അവനോട് പറയുന്ന മറുപടി ശ്രദ്ധേയമാണ്, 'എനിക്കു മനസ്സുണ്ട് നിനക്ക് ശുദ്ധിയുണ്ടാകട്ടെ'.

നമ്മുടെയെല്ലാം ജീവിതത്തിൽ ഇടപെടാൻ കാത്തിരിക്കുന്ന കർത്താവിനെയാണ് നാം തിരിച്ചറിയേണ്ടത്. കർത്താവ് വ്യക്തിപരമായി നമ്മളോടോരോരുത്തരോടും പറയുന്നത് എനിക്ക് മനസ്സുണ്ട് നിന്നെ തൊടാൻ. നമുക്ക് ആഗ്രഹമുണ്ടോ കർത്താവ് നമ്മെ തൊടാൻ. ഉണ്ടെങ്കിൽ ഒരു കീഴടങ്ങൽ ആവശ്യമാണ്. വലിയ നോമ്പുകാലം അങ്ങനെയൊരു കീഴടങ്ങലിന്റെ കാലമാണ്. ദൈവം തൊടാനായി നമുക്ക് കീഴടങ്ങാം...

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

## പിതൃമൊഴി



# വലിയ നോമ്പ് വലിയ നവീകരണത്തിന്

അനുഗ്രഹപ്രദമായ വലിയ നോമ്പിന്റെ ഇരുപത്തിയഞ്ചു ദിവസങ്ങൾ പിന്നിട്ടു കഴിഞ്ഞല്ലോ. നമ്മുടെ കർത്താവിന്റെ രക്ഷാകരമായ പീഡാനുഭവവും കുരിശുമരണവും മഹത്വപൂർണ്ണമായ ഉത്ഥാനവും ഏറ്റവും അടുത്തനുസ്മരിക്കുന്ന ദിവസങ്ങളാണല്ലോ ഇനിയടുത്തു വരുന്നത്. മനുഷ്യരക്ഷയെ മുൻനിർത്തി പിതാവായ ദൈവം തന്റെ ഏകജാതൻ വഴി ഈ ലോകത്തിൽ നിവർത്തിയാക്കിയ രക്ഷാകര വ്യാപാരത്തിലെ മർമ്മപ്രധാനമായ സംഭവങ്ങളാണ് അവിടുത്തെ പീഡാനുഭവവും കുരിശുമരണവും ഉത്ഥാനവും. ഇവയിലൂടെ ദൈവം വിലയ്ക്കുവാങ്ങിയ തന്റെ ജനം പാപത്തിൽ തുടരുന്നതും, ജീവിക്കുന്നതും അതീവ ദുഃഖകരമാണ്. നോമ്പ് യഥാർത്ഥത്തിൽ ശരീരവും മനസ്സും തിന്മയിൽ നിന്ന് ഒഴിഞ്ഞിരിക്കാനുള്ള ആഹ്വാനമാണ്. ക്രിസ്തീയ ജീവിതം തിന്മയോടുള്ള നിരന്തര പോരാട്ടത്തിലാണ്. സ്വർഗ്ഗത്തെ നിരന്തരം വെല്ലുവിളിക്കുന്ന പിശാചിനെ സമചിത്തതയോടെ നേരിടാനും ആത്മബലവും ഉൾക്കരുത്തും നോമ്പ് നമുക്ക് പ്രദാനം ചെയ്യുന്നു. ദൈവത്തോട് ചേർന്ന് നിൽക്കുന്ന ഒരുവനുമാത്രമെ ഈ ആത്മബലവും കരുത്തും സ്വന്തമാക്കാൻ സാധിക്കുകയുള്ളൂ. ദൈവത്തോട് ചേർന്നു നിൽക്കാനുള്ള പ്രായോഗിക വഴികളാണ് നോമ്പ് മുന്നോട്ടു വയ്ക്കുന്നത്. പ്രാർത്ഥനയും വിശുദ്ധ കൂദാശകളും നോമ്പിലെ മറ്റനുഷ്ഠാനങ്ങളും എല്ലാം ഈ മാർഗ്ഗത്തിൽ പ്രധാനപ്പെട്ടവയാണ്. ഇവയിലൂടെ അനുതാപത്തിന്റെയും പ്രായശ്ചിത്തത്തിന്റെയും മാനസാന്തരത്തിന്റെയും നാൾവഴികൾ നാം പിന്നിടുമ്പോൾ ദൈവത്തിന്റെ അനന്തമായ കരുണ നമ്മളിലേക്ക് ഒഴുകിയിറങ്ങും. നോമ്പിന്റെ ഏറ്റവും വലിയ ലക്ഷ്യങ്ങളിലൊന്ന് അനുതപിച്ച് ദൈവത്തിങ്കലേക്ക് തിരിയുക എന്നതാണ്. "ഇപ്പോഴെങ്കിലും ഉപവാസത്തോടും വിലാപത്തോടും നെടുവീർപ്പോടും കൂടെ നിങ്ങൾ പൂർണ്ണഹൃദയത്തോടെ എന്റെ അടുക്കലേക്ക് തിരിച്ചുവരുവിൻ" (ജോയേൽ 2:12). നമ്മുടെ തിരിച്ചുവരവിനായി സ്വർഗ്ഗം അതീവ താൽപര്യത്തോടുകൂടി കാത്തിരിക്കുന്നു. ഈ ലോകവും ലോകം ഒരുക്കിയിരിക്കുന്ന അനേക സാധ്യതകളും ആ തിരിച്ചുവരവിന് തടസ്സമാകുന്നു. തിരിച്ചുവരവ് അനന്തമായി നീളുമ്പോൾ പിശാച് നമ്മെ കൈകളിലെടുത്ത് സ്വർഗ്ഗത്തെ പരിഹസിക്കുകയും വെല്ലുവിളിക്കുകയും ചെയ്യുന്നു. അപ്പോൾ കുരിശിൽ കിടന്ന് യേശു വീണ്ടും "പരാജിതനും" പരിഹാസിതനും ആകുന്നു.

സഭാജീവിതം കൂടുതൽ ഊർജ്ജസ്വലമാകുമ്പോഴും ആനുപാതികമായി മനുഷ്യൻ ആത്മീയതയിൽ മുന്നേറുന്നില്ലാ എന്നുള്ളത് ദുഃഖകരമായ സത്യമാണ്. മനുഷ്യ ജീവിതത്തിന്റെ ഇരുട്ട് നിറഞ്ഞ മേഖലകളിലേക്ക് വെളിച്ചം വീശുന്ന നോമ്പുകാലം നമുക്ക് യഥാർത്ഥത്തിൽ ആത്മീയ മുന്നേറ്റത്തിനുള്ള കാലമാണ്. ദൈവകരുണയിൽ ആശ്രയിക്കുവാനുള്ള ഉൾവിളിയാണ് നോമ്പുകാലത്ത് നാം

കേൾക്കേണ്ടത്. സർവ്വത്തിനും ഉപരിയായി ദൈവകരുണയെ പ്രതിഷ്ഠിക്കുവാനും ഏറ്റു പറച്ചിലുകളിലൂടെ ആ കരുണാവലയത്തിൽ പ്രവേശിക്കുവാനും നമുക്ക് കഴിയണം. ദൈവം കരുണയാണെന്ന് ആവർത്തിച്ചു വായിക്കുകയും പറയുകയും ചെയ്യുന്നുവെങ്കിലും വ്യക്തിപരമായ ഒരനുഭവമായി അത് മാറുന്നില്ല എന്നുള്ളതാണ് വാസ്തവം. ആ മഹാകരുണയുടെ വലയത്തിലേക്ക് നാം നടന്നു ചെല്ലുന്നില്ലായെങ്കിൽ ആ കരുണയുടെ നന്മ നുകരുവാൻ നമുക്കാവില്ല. വി.കുമ്പസാരമാണ് ആ കരുണാവലയത്തിൽ പ്രവേശിക്കുവാനുള്ള വാതിൽ. അതിലൂടെ അല്ലാതെ ദൈവത്തിന്റെ മഹാകരുണയിൽ പങ്കുപറ്റുന്നതിന് നമുക്ക് കഴിയില്ല.

എല്ലാവർഷവും നോമ്പിലേക്ക് പ്രാർത്ഥനാപൂർവ്വം പ്രവേശിക്കുമ്പോൾ കരുണയുടെ കവാടം തേടിയുള്ള തീർത്ഥാടനമാണ്. തപസ്സിന്റെ ആത്മീയ വിശുദ്ധിയിൽ ഒരു തീർത്ഥാടകനെപ്പോലെ നാം ഇറങ്ങുമ്പോൾ ലക്ഷ്യസ്ഥാനം യേശുവാണെന്നുള്ള തിരിച്ചറിവിന് കൂടുതൽ ആഴവും കൂടുതൽ വിശാലവുമായ പശ്ചാത്തലം ഒരുങ്ങുന്നു,

സവിശേഷമായ മറ്റൊരു സന്തോഷം കൂടി സഭയുടെ തലവനും പിതാവും എന്ന നിലയിൽ എനിക്ക് നിങ്ങളോട് പങ്കുവയ്ക്കാനുണ്ട്. മലങ്കരയിലെ മർത്തോമ്മ സുറിയാനി സഭയുടെ വലിയ മെത്രാപ്പോലീത്ത അഭിവന്ദ്യനായ ഫീലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനിക്ക് രാജ്യം പദ്മഭൂഷൺ കൊടുത്ത് ആദരിച്ചിരിക്കുകയാണ്. തന്റെ നൂറാം വയസ്സിൽ മലയാളി മനസ്സുകളെ ചിരിപ്പിച്ചും ചിന്തിപ്പിച്ചും മുന്നേറുന്ന ഈ മഹായിടയനെ ഓർത്ത് മലങ്കര സുറിയാനി കത്തോലിക്കാ സഭ ദൈവത്തിന് നന്ദി പറയുകയും കേരളത്തിലെ പൊതു സമൂഹത്തോടും, മാർത്തോമ്മ സുറിയാനി സഭയോടും ചേർന്ന് അഭിനന്ദിക്കുകയും ചെയ്യുന്നു. അഭിവന്ദ്യ വലിയ മെത്രാപ്പോലീത്തായെ കഴിഞ്ഞയാഴ്ച നമ്മുടെ സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനിടയിൽ(2018 ഫെബ്രുവരി 22) പ്രത്യേകം അഭിനന്ദിച്ചിരുന്നു. എല്ലാ കാലത്തും അഭിവന്ദ്യ തിരുമേനി നമ്മുടെ സഭയോടും പിതാക്കന്മാരോടും പ്രത്യേകിച്ച് എന്നോടും കാണിച്ചിട്ടുള്ള സ്നേഹവും വാത്സല്യവും ഏറെ നന്ദിയോടെ ഓർക്കുന്നു. അഭിവന്ദ്യ തിരുമേനിക്കു ലഭിച്ച പരമോന്നതമായ ഈ ബഹുമതിയിലൂടെ മാർത്തോമ്മാ സുറിയാനി സഭയും കേരളത്തിലെ ക്രൈസ്തവ സമൂഹവും ഏറെ ആദരിക്കപ്പെട്ടിരിക്കുന്നു. അഭിമാനകരമായ ഈ നിമിഷത്തിൽ തിരുമേനിക്ക് സമാധാനപൂർണ്ണമായ വിശ്രമവും ക്ലേശരഹിതമായ ദീർഘായുസ്സും നേരുന്നു.

ദക്ഷിണേന്ത്യൻ സഭ (CSI) യുടെ പരമാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് കെ ഉമ്മൻ തിരുമേനിക്ക് മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പരിശുദ്ധ സുന്നഹദോസിൽ 2018 ഫെബ്രവരി 20ന് സ്വീകരണം നൽകി. അഭിവന്ദ്യ തിരുമേനിയെ സഭയുടെ അഭിനന്ദനങ്ങളും ആശംസകളും അത്യഭിവന്ദ്യ കാതോലിക്കാ ബാവയും അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനിയും അറിയിച്ചു. സഭകൾ കൂടുതൽ ഐക്യത്തിലും സഹകരണത്തിലും ഒരുമിച്ച് പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകത അഭിവന്ദ്യ മോഡറേറ്റർ തിരുമേനി ഓർമപ്പെടുത്തി. അഭിവന്ദ്യ തോമസ്.കെ.ഉമ്മൻ തിരുമേനിക്ക് മേജർ അതിരൂപതയുടെ ആശംസകൾ

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**



കവർ സ്റ്റോറി

# അനുഗ്രഹപ്രദമായ നോമ്പ്

കർത്താവ് അരുളിച്ചെയ്യുന്നു:
ഇപ്പോഴെങ്കിലും ഉപവാസത്തോടും
വിലാപത്തോടും നെടുവീർപ്പോടുംകൂടെ
നിങ്ങൾ പൂർണഹൃദയത്തോടെ
എന്റെ അടുക്കലേക്കു തിരിച്ചുവരുവിൻ
*(ജോയേൽ 2:12)*



**റവ. ഫാ. തോമസ് പണിക്കർ**

മലങ്കര കത്തോലിക്കാ സഭയുടെ ആരാധനക്രമവത്സരത്തിലെ വളരെ അനുഗ്രഹപ്രദമായ ഒരു കാലമാണ് നോമ്പുകാലം. സർവശക്തനും കാരുണ്യവാനുമായ ദൈവം തന്റെ അനുഗ്രഹങ്ങൾ സമൃദ്ധമായി ദൈവജനത്തിന്മേൽ വർഷിക്കുന്ന കാലയളവാണ് നോമ്പുകാലം. കൃപാവർഷം ചൊരിയുന്ന സമയം. പ്രാർത്ഥനയോടും പ്രായശ്ചിത്തത്തോടും, ഉപവാസത്തോടും ദാനധർമ്മത്തോടും ദൈവകരുണയ്ക്കായി കാത്തിരിക്കുന്ന ദിവസങ്ങൾ.

ചെറുപ്പമായിരുന്നപ്പോൾ എന്റെ പിതാവിനോടൊപ്പം (കാരിച്ചാൽ ഗീവർഗീസ് പണിക്കരച്ചൻ) വീട്ടിൽനിന്നു നല്ലവെയിലത്ത് നടന്ന് പള്ളിയിൽപോയി ഉച്ചനമസ്ക്കാരം നടത്തിയത് ഓർക്കുന്നു. ഓരോ യാമത്തിന്റെയും ആരംഭത്തിലും അവസാനത്തിലുമുള്ള കുമ്പിടീൽ, പ്രാർത്ഥനയുടെ അവസാനമുള്ള 40 കുമ്പിടീൽ, ദീർഘമായ പ്രാർത്ഥനകൾ ഒക്കെ ഒരു പരിശീലനമായിരുന്നു. ഇന്നിപ്പോൾ യാമങ്ങൾക്കിടയിലുള്ള കൗമായും കുമ്പിടീലുമൊക്കെ സമയച്ചുരുക്കം പറഞ്ഞ് അരമനകളിലും സെമിനാരികളിലുംപോലും ഒഴിവാക്കുന്നു. മൈനർ സെമിനാരിയിൽ ഉപവാസദിവസങ്ങളിൽ ഉച്ചഭക്ഷണത്തോടൊപ്പം പായസം കിട്ടിയിരുന്നത് ഇപ്പോഴും ഓർക്കുന്നു.

### നോമ്പുകാലം തിരിച്ചുവരവിന്റെ കാലം

നോമ്പിന്റെ യഥാർത്ഥ ചൈതന്യം എന്തെന്ന് ജോയേൽ പ്രവാചകൻ നമ്മെ അനുസ്മരിപ്പിക്കുന്നു. കർത്താവ് അരുളിച്ചെയ്യുന്നു........ എന്റെ അടുക്കലേക്കു തിരിച്ചുവരുവിൻ. (ജോയേൽ 2:12). ദൈവത്തിന്റെ അടുത്തേക്കുള്ള തിരിച്ചുവരവാണ് യഥാർത്ഥ നോമ്പ്. പാപംവഴി ദൈവത്തിൽനിന്ന് അകന്നുപോയ മനുഷ്യൻ ദൈവത്തിങ്കലേക്കു തിരിച്ചുവരണം.




ദൈവത്തിന്റെ അടുത്തായിരിക്കണം. നോമ്പിലെ ഉപവാസം അതാണ് സൂചിപ്പിക്കുന്നത്. ഒരു നേരത്തെ ഭക്ഷണം ഉപേക്ഷിക്കുക മാത്രമല്ല അത്. ഉപവാസം എന്ന പദത്തിന്റെ വാച്യാർത്ഥം അടുത്തായിരിക്കുക എന്നാണ്; ദൈവത്തിന്റെ അടുത്തായിരിക്കുക. മരുഭൂമിയിൽവച്ച് യേശുവിനു വിശന്നപ്പോൾ കല്ലിനെ അപ്പമാക്കിമാറ്റാൻ പിശാച് പ്രലോഭിപ്പിച്ചു. നിയമാവർത്തനം 8:3 ഉദ്ധരിച്ച് യേശു അതിനു മറുപടി നൽകി. മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല, ദൈവത്തിന്റെ നാവിൽനിന്നു പുറപ്പെടുന്ന ഓരോ വാക്കുകൊണ്ടുമാണ് ജീവിക്കുന്നത് എന്ന് എഴുതപ്പെട്ടിരിക്കുന്നു.(മത്താ 4:4) കർത്താവിന്റെ വചനങ്ങൾ കേൾക്കാൻ യേശുവിന്റെ പാദത്തിങ്കൽ ഇരുന്ന മറിയത്തെപ്പോലെ (ലൂക്കോ 10:39) യാണ് നോമ്പുകാലത്തെ ഉപവാസം. നിങ്ങളും പോകാൻ ആഗ്രഹിക്കുന്നുവോ എന്ന യേശുവിന്റെ ചോദ്യത്തിനു പത്രോസ് നൽകിയ മറുപടിയും ഇതാണ് അർത്ഥമാക്കുന്നത്. കർത്താവേ ഞങ്ങൾ ആരുടെ അടുത്തേക്കു പോകും? നിത്യജീവന്റെ വചനങ്ങൾ നിന്റെ പക്കലുണ്ട്. (യോഹ 6:68).

## എവിടെയാണ്?

കർത്താവിന്റെ അടുത്താണോ? കർത്താവിൽനിന്ന് അകലെയാണോ? നോമ്പുകാലത്ത് നമ്മൾ നമ്മോടുതന്നെ ചോദിക്കേണ്ട ചോദ്യമിതാണ്. വേദപുസ്തകത്തിന്റെ ആദ്യ താളുകളിൽതന്നെ ഈ ചോദ്യം രണ്ടു തവണ നമ്മൾ കാണുന്നുണ്ട്. കല്പന ലംഘനത്തിനുശേഷം തോട്ടത്തിലെ മരങ്ങൾക്കിടയിൽ ഒളിച്ചിരുന്ന ആദത്തോടാണ് ആദ്യത്തെ ചോദ്യം. *അവിടുന്നു പുരുഷനെ വിളിച്ചുചോദിച്ചു: നീ എവിടെയാണ്?* (ഉൽപ 3:9). രണ്ടാമത്തെ ചോദ്യം സ്വന്തം സഹോദരനോട് അസൂയ തോന്നി അവനെ കൊലചെയ്ത കായേനോടാണ്. *കർത്താവ് കായേനോടു ചോദിച്ചു: നിന്റെ സഹോദരൻ ആബേൽ എവിടെ?* (ഉൽപ 4:9). ഒന്നാമത്തെ ചോദ്യം ദൈവവുമായിട്ടുള്ള നമ്മുടെ ബന്ധത്തെ ആസ്പദമാക്കിയാണ്. രണ്ടാമത്തേത് സഹോദരസ്നേഹത്തെക്കുറിച്ചും. നോമ്പുകാലത്തെ പ്രാർത്ഥനും കുമ്പിടീലും, വർജ്ജനയും ഉപവാസവും, ദാനധർമ്മവുമൊക്കെ ഈ ചോദ്യങ്ങളുമായി ബന്ധപ്പെടുത്തിവേണം മനസ്സിലാക്കാൻ.

## തിരിച്ചു വരവ്

കർത്താവിൽനിന്ന് അകലെയാണെങ്കിൽ ധൂർത്തപുത്രനെപ്പോലെ സുബോധമുണ്ടായി (ലൂക്കോ 15:17) പിതാവിങ്കലേക്കു തിരിച്ചുവരാനുള്ള അവസരമാണ് നോമ്പുകാലം. സ്വന്തം പാപത്തെക്കുറിച്ചുള്ള തിരിച്ചറിവാണ് ദൈവത്തിങ്കലേക്കുള്ള തിരിച്ചുവരവിന്റെ ആദ്യപടി. ധൂർത്തപുത്രൻ ചെയ്തത് അതാണ്. അവൻ പറഞ്ഞു: ഞാൻ എഴുന്നേറ്റ് എന്റെ പിതാവിന്റെ അടുത്തേക്കു പോകും. പാപബോധം ദൈവജനത്തിൽ ഉളവാക്കാൻ വേണ്ടിയാണ് നോമ്പുകാലത്തെ ഞായറാഴ്ചകളിലെ സുവിശേഷവായനകൾ ക്രമീകരിച്ചിരിക്കുന്നത്. പാപത്തിന്റെ യഥാർത്ഥ സ്വഭാവം അവയിലൂടെ വെളിവാക്കുന്നു. വലിയനോമ്പിലെ രണ്ടാം ഞായറാഴ്ച വായിക്കുന്നത് യേശു കുഷ്ഠരോഗിയെ സൗഖ്യമാക്കിയ സംഭവമാണ്. കുഷ്ഠരോഗം മനുഷ്യശരീരത്തിന്റെ സൗന്ദര്യം മുഴുവൻ ഇല്ലാതാക്കുന്നു. അതുപോലെ, പാപം ആത്മാവിന്റെ സൗന്ദര്യം മുഴുവൻ നശിപ്പിക്കുന്നു. മാമോദീസാമൂലം വീണ്ടും ജനിച്ച ആത്മാവിന്റെ സൗന്ദര്യം എത്ര വലുതാണെന്ന് മൂറോനഭിഷേകം ചെയ്തശേഷം കിരീടം ധരിപ്പിക്കുമ്പോൾ പാടുന്ന ഗീതം വ്യക്തമാക്കുന്നു.

ഹിമവെ-ണ്മസമം നിൻ വസനം-മിന്നുന്നു യോർദാൻ
നദിയേക്കാൾ രമ്യം നിൻ കാന്തി
റൂഹാ-തൻ ശക്ത്യാ മാലാ-ഖസമനായ് മാമോ-
ദീസായീന്നേറി-നീ പ്രിയനേ

എന്നാൽ പാപം ചെയ്ത ആത്മാവിന്റെ സ്ഥിതി സാറൂഗിലെ മാർ യാക്കോബ് വിവരിക്കുന്നത് ഇപ്രകാരമാണ്.

രോഗി-ണിയായോ-രാത്മാ-വയ്യോ ചോദിച്ചീടുന്നു
പാപ-ത്തിനു മുൻ-പുള്ളൊരു കാന്തി ആരിനി നല്കീടും?
കരുണാ-ലയനാം-ദൈവ-ത്താൽ ഞാൻ സ്വീകൃതയ-ല്ലെ
ങ്കിൽ

ആരേ-കീടും-നഷ്ടമതായോ-രെൻ സൗന്ദര്യത്തെ? (വലിയ നോമ്പ് ചൊവ്വാ രാത്രി)

യേശു തളർവാത രോഗിയെ സൗഖ്യമാക്കിയ അത്ഭുതമാണ് മൂന്നാം ഞായറാഴ്ച സുവിശേഷത്തിൽ വായിക്കുന്നത്. തളർവാതം ശരീരത്തിന്റെ ശക്തിയെ ദുർബലമാക്കുന്നതുപോലെ പാപം ആത്മാവിന്റെ ശക്തിയെ നശിപ്പിക്കുന്നു. പരിശുദ്ധാത്മാഭിഷേകം നിർവീര്യമാകുന്നു. നാലാമത്തെ ഞായറാഴ്ച വായിക്കുന്ന സുവിശേഷം യേശു കാനാൻകാരിയുടെ മകളെ പിശാചുബാധയിൽനിന്നു സൗഖ്യമാക്കിയ സംഭവമാണ്. പാപം ഒരുതരം പിശാചു ബാധയാണ്. പിശാച് നമ്മെ പലവിധത്തിലും പിടിമുറുക്കിയിരിക്കുകയാണ്. പാപംമൂലം പിശാച് നമ്മെ അടിമപ്പെടുത്തിയിരിക്കുകയാണ്. കൂനിയായ സ്ത്രീയെ സൗഖ്യമാക്കിയ സംഭവമാണ് അഞ്ചാമത്തെ ഞായറാഴ്ച വായിക്കപ്പെടുന്നത്. മുകളിലേക്കോ ചുറ്റുമോ നോക്കാൻ പറ്റാതെ തന്നിലേക്കുതന്നെ നോക്കിയിരിക്കുന്ന അവസ്ഥയാണ് കൂന്. മുകളിൽ ദൈവത്തെയോ ചുറ്റുമുള്ള സഹോദരങ്ങളെയോ പരിഗണിക്കാത്ത അവസ്ഥയാണ് പാപാവസ്ഥ. തൻകാര്യം മാത്രം നോക്കുന്ന സ്വാർത്ഥതയുടെ ലോകമാണ് പാപം.



ഒരു വിധത്തിൽ പറഞ്ഞാൽ, പാപത്തിന്റെ വിവിധവശങ്ങളെക്കുറിച്ചുള്ള ധ്യാനചിന്തകളാണ് വലിയനോമ്പുകാലത്തെ സുവിശേഷ വായനകൾ നമുക്കു പ്രദാനം ചെയ്യുന്നത്. നീ എവിടെയാണ് എന്ന ചോദ്യത്തിനു ഉത്തരം ഈ ധ്യാനചിന്തകളിൽനിന്നു ലഭിക്കും. അതുവഴി, ദൈവത്തിങ്കലേക്കു തിരിച്ചുവരാൻ പ്രേരണയുണ്ടാകും. എന്നാൽ, പാപബോധം ഇല്ല എന്നതാണ് ഏറ്റം പരിതാപകരമായ അവസ്ഥ. നോമ്പിലെ ആറാം ഞായറാഴ്ചത്തെ സുവിശേഷ വായന ഈ കാര്യം നമ്മെ ഓർമ്മപ്പെടുത്തുന്നു. വി. യോഹന്നാന്റെ സുവിശേഷത്തിൽ യേശു കുരുടനെ സൗഖ്യമാക്കിയ സംഭവമാണ് അന്ന് വായിക്കപ്പെടുന്നത്. 41 വചനങ്ങളുള്ള 9-ാം അദ്ധ്യായം മുഴുവൻ അന്നത്തെ സുവിശേഷമാണ്. യേശു ജന്മനാ കുരുടനായ ഒരാളെ സൗഖ്യമാക്കി. ദീർഘമായ ഈ അദ്ധ്യായം വായിക്കുന്നത് യേശുവിനെയോ കുരുടനെയോ ലക്ഷ്യമാക്കിയല്ല. ആ അത്ഭുതത്തോട് പലവിധത്തിൽ പ്രതികരിക്കുന്ന കുറെപേരെ ഉദ്ദേശിച്ചാണ്. യേശു ചെയ്ത അത്ഭുതത്തെ അവരാരും അംഗീകരിക്കുന്നില്ല. ഓരോവിധത്തിലുള്ള ഒഴിവുകഴിവുകൾ പറഞ്ഞ് അവരെല്ലാം അതിനെ നിഷേധിക്കുന്നു. യേശു അവരെ വളരെ കഠിനമായി ശകാരിക്കുന്നു. പാപം എന്ന യാഥാർത്ഥ്യത്തെ അംഗീകരിക്കാൻ മടി കാണിക്കുന്നവരാണ് നമ്മിൽ പലരും. പൊതുവെ പാപബോധം നഷ്ടപ്പെട്ടവരാണ് നമ്മുടെ സമൂഹം. ആത്മീകജീവിതത്തിലെ ഏറ്റവും വലിയ വിപത്തും അതുതന്നെയാണ്.

### നിന്റെ സഹോദരൻ എവിടെ?

നോമ്പുകാലത്ത് നമ്മൾ നമ്മോടുതന്നെ ചോദിക്കേണ്ട മറ്റൊരു പ്രധാനപ്പെട്ട ചോദ്യമാണ്: നിന്റെ സഹോദരൻ എവിടെ? സഹോദരസ്നേഹമില്ലാതെ നോമ്പില്ല. നീ അയൽക്കാരനെ സ്നേഹിക്കുന്നില്ലെങ്കിൽ എന്തിനു നോമ്പു നോല്ക്കുന്നു?

കർത്താവ് ആഗ്രഹിക്കുന്ന നോമ്പ് സഹോദരസ്നേഹമാകുന്ന നോമ്പാകുന്നു,

(ബുധൻ പ്രഭാതം-യാക്കോബിന്റെ ബോവൂസാ)

നമ്മുടെ സഹോദരങ്ങളെയും അൽക്കാരെയും നാം ദ്വേഷിക്കരുത്. നമ്മെ വെറുക്കുന്നവരെയും നമ്മുടെ ശത്രുക്കളെയും നാം സ്നേഹിക്കണം. നമ്മുടെ കർത്താവ് കൽപ്പിച്ചിട്ടുള്ള നോമ്പ് ഇതാകുന്നു. (വലിയ നോമ്പ് ചൊവ്വാ ഒമ്പതാം മണി)

അനുരഞ്ജനവും സ്നേഹവും കൂടാതെ നോമ്പിന് അർത്ഥമില്ല. അതുകൊണ്ട് അനുരഞ്ജന ശുശ്രൂഷ (ശുബ്ക്കോനൊ) നടത്തിയാണ് നോമ്പ് ആരംഭിക്കുന്നത്. കരുണയും ക്ഷമയും വിട്ടുവീഴ്ചാ മനോഭാവവുമൊക്കെയാണ് നോമ്പിന്റെ അന്തസത്ത. നമ്മുടെ അയൽക്കാരുടെ ചെറിയ തെറ്റുകളും കുറവുകളും തെറ്റുകളും ഹൃദയപൂർവം നമ്മൾ ക്ഷമിക്കുന്നില്ലെങ്കിൽ ദൈവം നമ്മുടെ പാപങ്ങളും നമ്മോടു ക്ഷമിക്കുകയില്ല എന്ന ഉറച്ചബോദ്ധ്യമാണ് നമ്മുടെ നോമ്പനുഷ്ഠാനത്തെ നയിക്കേണ്ടത്. രണ്ടു ചിറകുകളും ഒരുപോലെ പ്രവർത്തിച്ചെങ്കിൽ മാത്രമേ പക്ഷിയ്ക്കു പറന്നുയരാൻ സാധിക്കൂ. ഒരു വിശ്വാസിയുടെ നോമ്പനുഷ്ഠാനത്തിലും അതുപോലെതന്നെയാണ്.

നോമ്പ് നല്ലതാകുന്നു; സ്നേഹം കൂടാതെയും വായ് നിയന്ത്രിക്കാതെയും ഒരുവൻ നോമ്പാചരിക്കുന്നുവെങ്കിൽ അവന്റെ വ്രതംകൊണ്ട് ഒരു പ്രയോജനവുമില്ല.

പ്രാർത്ഥന സ്നേഹിക്കപ്പെട്ടതാകുന്നു; സ്നേഹം അതിനെ കരേറ്റുന്നില്ലെങ്കിൽ അതിന്റെ ചിറകു ബലഹീനമായിരിക്കും. അത് അത്യുന്നതനെ കണ്ടെത്തുകയുമില്ല.

(വലിയ നോമ്പ് - തിങ്കൾ പ്രഭാതം മാർ യാക്കോബിന്റെ ബോവൂസ)

കവർ സ്റ്റോറി

# നോമ്പുകാല ചിന്തകൾ



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

## ആമുഖം

വലിയ ആത്മീയ അനുഗ്രഹം പ്രദാനം ചെയ്യുന്ന ഒരുക്കത്തിന്റെ ദിനങ്ങളാണ് നോമ്പിലെ ദിവസങ്ങൾ. പെസഹാ ആഴ്ചയിലേക്ക് പ്രവേശിക്കുന്നതിന്റെ ഒരുക്കവും, അതിന്റെ അവസാനത്തിൽ യേശുവിന്റെ ഉയിർപ്പിന്റെ അനുഗ്രഹം പ്രാപിക്കുന്നതിന്റെ ഒരുക്കവും ഈ ദിവസങ്ങളിൽ ലോകമാസകലമുള്ള ക്രിസ്തീയ വിശ്വാസികൾ നടത്തുന്നു. പാശ്ചാത്യസഭകളിൽ നാല്പതു ദിവസവും, പൗരസ്ത്യസഭകളിൽ അൻപതു ദിവസവും നീളുന്ന നോമ്പനുഷ്ഠാനമാണ് നിലനില്ക്കുന്നത്. മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ ഞായറാഴ്ച സന്ധ്യയോടെ ആരംഭിക്കുകയും അതിന്റെ തുടർച്ചയായി തിങ്കളാഴ്ച അർത്ഥവത്തായ അനുരഞ്ജന ശുശ്രൂഷ (ശുബുക്കോനോ) നടത്തി നോമ്പിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നു. പാശ്ചാത്യസഭയിൽ വിഭൂതി ബുധനാഴ്ച (Ash Wednesday) നെറ്റിയിൽ കുരുത്തോലയിൽ നിന്നുള്ള ചാരം കൊണ്ട് കുരിശുവരച്ച് പ്രാർത്ഥിച്ച് നോമ്പാരംഭിക്കുന്നു. എല്ലാ വർഷവും, ദൈവകൃപയിൽ ആശ്രയിച്ചുകൊണ്ട് മുന്നോട്ടുപോവുന്നതിനും, നമ്മുടെ ആത്മീയ ജീവിതത്തിന്റെ ആഴം വർദ്ധിപ്പിക്കുന്നതിനുമുള്ള അവസരമാണ് വലിയ നോമ്പ്. നിത്യവും പ്രാർത്ഥനയിലും തപസിലും ആയിരുന്നു ആഴമായ ദൈവാനുഭവം സമ്പാദിച്ചിരുന്ന താപസന്മാരുടെ ജീവിത മാതൃക പിന്തുടരാൻ ആഗ്രഹിച്ച ആദിമ ക്രൈസ്തവ സമൂഹം നോമ്പ് വലിയൊരു അവസരമായി കണ്ടിരുന്നു. എപ്പോഴും ലോകവ്യാപാരങ്ങളിൽ മുഴുകിയിരിക്കുന്ന സാധാരണക്കാരന്റെ മനസിനെയും ശരീരത്തെയും സന്യാസമനോഭാവത്തോടെ ദൈവത്തിനു സമർപ്പിക്കുവാൻ നിഷ്ഠയോടെയുള്ള നോമ്പനുഷ്ഠാനത്തിലൂടെ സാധിക്കുന്നു. വരാനിരിക്കുന്ന ശീതകാലത്തെ വറുതിയെ അതിജീവിക്കാൻ വസന്തകാലം മുതലേ ദൈവം കൊടുത്തിരിക്കുന്ന സ്വാഭാവിക പ്രേരണയാൽ ഭക്ഷണം ശേഖരിക്കുന്ന ബുദ്ധിയുള്ള ജീവികളെപ്പോലെ, ജ്ഞാനിയായ വിശ്വാസി എല്ലാ വർഷവും നോമ്പിലൂടെ ആ വർഷത്തേക്ക് ആവശ്യമായ ആത്മീയ ഫലങ്ങൾ സമ്പാദിക്കുന്നു. വലിയ നോമ്പിന്റെ ആഴവും അർത്ഥവും മനസ്സിലാക്കി ആത്മീയ ഒരുക്കത്തോടെ മുന്നോട്ടു പോകാൻ സഹായിക്കുകയെന്നതാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

## അനുതാപത്തിലുള്ള ആത്മീയ തീർത്ഥാടനം

ദൈവസ്നേഹവും കരുണയും അനുഭവിക്കുന്ന ആത്മീയ തീർത്ഥാടനത്തിനുള്ള അവസരമാണ് അമ്പതുനോമ്പ്. പാപത്തിൽ നിന്നകലാനും പുണ്യത്തിൽ വളരാനും സഹായിക്കുന്ന ഒരു തീർത്ഥാടനമാണിത്. വ്യക്തിപരമായും, വലിയൊരു ക്രിസ്തീയ സമൂഹത്തിന്റെ ഭാഗമെന്ന നിലയിലും നാമിതിൽ പങ്കുച്ചേരുന്നു. അനുതാപത്തോടെ ദൈവത്തെ സമീപിക്കുന്നവന്റെ ഹൃദയത്തിലേയ്ക്ക് ദൈവത്തിന്റെ കൃപ ധാരാളം ഒഴുകി വരും. വഴിതെറ്റിപ്പോവുന്ന നമ്മുടെ ജീവിതയാത്രയെ വീണ്ടും ദൈവത്തിങ്കലേക്ക് വഴിതിരിച്ചുവിടുകയാണ് അനുതാ

പത്തിലൂടെ സംഭവിക്കുന്നത്. ഇന്നത്തെ ഉപരിപ്ലവമായ ജീവിത ശൈലിയിൽ നിന്നും , നമ്മെ അടിമപ്പെടുത്തുന്ന എല്ലാ ഭൗതിക പ്രവണതകളിൽ നിന്നും ഒഴുക്കിനെതിരെ നീന്തുന്നവന്റെ മനോഭാവത്തോടെയുള്ള ആത്മീയ തീർത്ഥാടനമാണിത്. മറ്റു വഴികളിൽ നിന്നും മാറി യേശുവാകുന്ന വഴിയിലൂടെയുള്ള നടത്തം മാനസാന്തരത്തിന്റെ ഫലമായി നമ്മിലുണ്ടാകുന്നു. അതുകൊണ്ടുതന്നെയാണ് യോഹന്നാൻ സ്നാപകനും, യേശുവും മാനസാന്തരത്തിനുള്ള ആഹ്വാനവുമായി (യോഹ3:2, മാർക്കോ1:15) തങ്ങളുടെ പരസ്യജീവിതം ആരംഭിക്കുന്നത്.

ആന്തരീകമായ ഈ മാറ്റത്തിന്റെ പ്രതീകമായിട്ടായിരുന്നു നാലാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ റോമിലെ രക്തസസാക്ഷികളെ അടക്കം ചെയ്തിരുന്ന പ്രധാന ദൈവാലയങ്ങൾ കേന്ദ്രീകരിച്ച് മാർപാപ്പാമാരുടെ നേതൃത്വത്തിൽ നോമ്പുകാലങ്ങളിൽ തീർത്ഥാടനങ്ങൾ നടത്തിയിരുന്നത്. ഒരു ദിവസം നീളുന്ന ഉപവാസത്തോടു കൂടിയായിരുന്നു പ്രാർത്ഥനയും, ധ്യാനവും, വി. കുർബാനയും, കുരിശിന്റെ വഴിയുമൊക്കെയായി തീർത്ഥാടനങ്ങൾ നടത്തിയിരുന്നത്. ഈയടുത്ത കാലത്ത് പൂർവ്വാധികം അതു ഭക്തിയോടെ പുനരുജ്ജീവിപ്പിച്ച് നാല്പതു ദിവസങ്ങളിലും നാല്പത് പള്ളികളിലായി റോമിൽ ഈ തീർത്ഥാടനം നടത്തപ്പെടുന്നുണ്ട്. അനേകായിരം ക്രിസ്തീയ രക്തസാക്ഷികളുടെ ചുടുനിണം വീണു നനഞ്ഞ റോമിലെ പ്രസിദ്ധമായ കൊളോസിയത്തിൽ മാർപാപ്പയുടെ നേതൃത്വത്തിലാണ് എല്ലാ വർഷവും ദുഖവെള്ളിയാഴ്ചത്തെ കുരിശിന്റെ വഴി നടക്കുന്നത്. യേശുവിനെ ആത്മീയമായി കുരിശെടുത്തുകൊണ്ട് അനുഗമിക്കാനുള്ള നമ്മുടെ ആഗ്രഹത്തിന്റെ ബാഹ്യപ്രകടനം കൂടിയാണ് നാം നടത്തുന്ന കുരിശിന്റെ വഴി.



### ജീവിത വിജയത്തിനുള്ള ആത്മീയ ആയുധം

ലോകത്തിന്റെ പ്രവണതകൾക്കെതിരെ പോരാടുന്നതിനുള്ള ഏറ്റം വലിയ ആയുധമാണ് നോമ്പും പ്രാർത്ഥനയും. നോമ്പിൽ നിന്നും ഉപവാസത്തിൽ നിന്നും ആർജ്ജിച്ചെടുത്ത ആത്മീയ ഊർജ്ജം സാത്താന്റെ പരീക്ഷണങ്ങളെ പ്രതിരോധിക്കാൻ യേശു ഉപയോഗിക്കുന്നതായി സുവിശേഷത്തിൽ നാം കാണുന്നു. നാല്പതു വർഷത്തെ മരുഭൂമിവാസം ഇസ്രേയൽ ജനത്തിനു വലിയ ആത്മീയ പരീക്ഷണത്തിന്റെ കാലമായിരുന്നു.

ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം പ്രാർത്ഥനയും ഉപവാസവും ആത്മാവിനു ആനന്ദം നൽകുന്ന വിരുന്നാണ് . ഇത് ആത്മീയ അസുഖങ്ങൾക്കുള്ള മരുന്നും തിന്മയ്ക്കെതിരെയുള്ള തോല്ക്കാത്ത ആയുധവുമാകുന്നു. പറുദീസായിൽ മനുഷ്യന്റെ നിലനില്പിനു ഏറ്റം ആവശ്യമായിരിക്കുന്ന ഭക്ഷണത്തെ ഉപയോഗിച്ചുകൊണ്ടായിരുന്നു പിശാച് മനുഷ്യനെ പാപത്തിൽ വീഴ്ത്തിയത്. യേശുവിന്റെ നാല്പതു ദിവസത്തെ ഉപവാസത്തിന്റെ അവസാനം സാത്താന്റെ ഭക്ഷണം കൊണ്ടുള്ള പ്രലോഭനത്തിന്റെ മേൽ വിജയം വരിക്കുന്നു. “ദൈവത്തിന്റെ നാവിൽ നിന്നും പുറപ്പെടുന്ന വചനത്തെ”(മത്തായി 4:4) ജീവന്റെ ആധാരമായി യേശു നമുക്ക് നൽകുന്നു. ഭക്ഷണം ആദിപാപത്തിനു കാരണമായെങ്കിൽ ദൈവവചനം അങ്ങനെ എല്ലാം പുണ്യത്തിനും അടിസ്ഥാനമായി മാറുന്നു.

നോമ്പുനോല്ക്കുകയും ഉപവസിക്കുകയും ചെയ്യുന്നവൻ മനുഷ്യർക്കെതിരെ സാത്താൻ ഉപയോഗിച്ച ഭക്ഷണമാകുന്ന ആയുധം സാത്താനെതിരെ ഉപയോഗിക്കുകയാണ്. പക്ഷേ ഭക്ഷണത്തോടുള്ള അത്യാർത്തി പിശാചിന്റെ കൈയിൽ മനുഷ്യകുലത്തെതന്നെ ഇല്ലാതാക്കാനുള്ള ആയുധമായി മാറിക്കൊണ്ടിരിക്കുകയാണ്. മനുഷ്യകുലത്തിന്റെ ചരിത്രത്തിൽ ആദ്യമായിട്ട് ഈ കാലഘട്ടത്തിൽ പട്ടിണികൊണ്ടു മരിക്കുന്നതിനെക്കാൾ കൂടുതൽ ആളുകൾ ആവശ്യത്തിലധികം ഭക്ഷണം കഴിക്കുന്നു എന്ന കാരണത്താൽ മരിക്കുന്നുണ്ട്. ലോകാരോഗ്യസംഘടനയുടെ കണക്കനുസരിച്ച് ലോകജനതയുടെ മൂന്നിലൊന്ന് ഇന്നു പൊണ്ണത്തടിക്ക് അടിപ്പെട്ടിരിക്കുന്നു. വിശ്വാസികളെല്ലാം ഒത്തൊരുമയോടെ ഉപവാസവും പ്രാർത്ഥനയും വഴിയായി ഇത്തരം തിന്മകളെ പ്രതിരോധിക്കുകയും, ജീവിതവിജയത്തിനായുള്ള ആത്മീയ ആയുധമാക്കി നോമ്പിനെയും ഉപവാസത്തെയും മാറ്റുകയും ചെയ്യണം.

### ആത്മീയ മരുഭൂമി അനുഭവം

നോമ്പുകാലത്തു ഒരു മരുഭൂമി അനുഭവത്തിലേക്കു നാം പ്രവേശിക്കുന്നു. യേശുവിനെപ്പോലെയും യേശുവിനോടൊത്തുമാണ് ഈ മരുഭൂമീ ജീവിതം നാം നയിക്കേണ്ടത്. ഇസ്രായേൽ ജനത്തിന്റെ നാല്പതുവർഷത്തെ മരുഭൂമിവാസം ഒരേ സമയം



പരീക്ഷണത്തിന്റെയും വലിയ ദൈവാനുഭവത്തിന്റെയും അവസരമായിരുന്നു. അനേകർ ആ യാത്രയിൽ പരാജയപ്പെട്ടപ്പോഴും ദൈവം രാത്രിയും പകലും അവരോടൊത്തു യാത്ര ചെയ്തു. മരുഭൂമിയിലെ പരീക്ഷണങ്ങളിൽ പരാജയപ്പെട്ടവർക്ക് വാഗ്ദത്ത നാട് ദർശിക്കുന്നതിനുള്ള ഭാഗ്യമുണ്ടായില്ല.

മരുഭൂമി പട്ടിണിയുടെ സ്ഥലമാണ്. അന്ധകാരത്തിന്റെയും ശൂന്യതയുടേതുമായ ഒരുപാട് മരുഭൂമി അനുഭവങ്ങളിലൂടെ കടന്നുപോകുന്നവരാണ് നാമോരോരുത്തരും. ഉറ്റവരുടെ മരണവും, സ്നേഹിക്കുന്നവരുടെ തിരസ്കരണവും, വിശ്വസിച്ചവരുടെ ഒറ്റിക്കൊടുക്കലും, മാരകമായ രോഗങ്ങളുടെ വേദനയുമെല്ലാം നമ്മിൽ പലരുടെയും മരുഭൂമിയാണ്. വലിയ മരുഭൂമി അനുഭവത്തിലും ദൈവം കൂടെയുണ്ടെന്നതാണ് ഒരു വിശ്വാസിയുടെ ജീവിതത്തെ വ്യത്യസ്ഥമാക്കുന്നത്. അവിടെയുള്ള പരീക്ഷണങ്ങളെ അതിജീവിച്ച് കൂടുതൽ ശക്തനായി പുറത്തുവരുന്നതിനു അങ്ങനെ അവനു കഴിയുന്നു.

എന്നാൽ എല്ലാ വർഷവും നാം ഈ മരുഭൂമിയിലേക്കു പ്രാർത്ഥനാപൂർവ്വം പ്രവേശിക്കുന്നത് നമ്മുടെ കർത്താവിന്റെ കൂടെയാണ്. നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാന പ്രമാണങ്ങളിലൊന്നായ പത്തുകല്പനകൾ നല്കപ്പെട്ടതും, ദൈവസാന്നിദ്ധ്യത്തിന്റെ അടയാളമായ വാഗ്ദാനപേടകം നിർമ്മിക്കപ്പെട്ടതും, ജീവൻ നിലനിർത്തുന്നതിനു മന്ന നല്കപ്പെട്ടതും മരുഭൂമിയിൽ വച്ചു തന്നെ. വി. അന്തോണിയോസിനെപ്പോലെ മരുഭൂമിയിലേക്കു ഓടിപ്പോയ വിശുദ്ധരുടെ പിന്നാലെയായിരുന്നു ആദിമക്രൈസ്തവസമൂഹങ്ങളൊക്കെ ഓടിയത്. എല്ലാം വിരൽത്തുമ്പിൽ ഓടിയെത്തുന്ന ഇന്നത്തെ കാലത്ത് നോമ്പുകാലത്തു എല്ലാം അടച്ചുവച്ചു കർത്താവിന്റെ കൂടെ മരുഭൂമിയിൽ പ്രവേശിക്കുവാൻ നമുക്ക് കഴിയണം.

### ഹൃദയം പിളർക്കേണ്ട സമയം

നോമ്പിന്റെ പ്രധാന ലക്ഷ്യങ്ങളിലൊന്ന് ഹൃദയം ദൈവത്തിങ്കലേയ്ക്കു തിരിക്കുക എന്നതാണ്. പഴയനിയമത്തിൽ ജോയേൽ പ്രവാചകനിലൂടെ ദൈവം അരുളിച്ചെയ്യുന്നു: "ഇപ്പോഴെങ്കിലും ഉപവാസത്തോടും വിലാപത്തോടും നെടുവീർപ്പോടും കൂടെ നിങ്ങൾ പൂർണ്ണഹൃദയത്തോടെ എന്റെ അടുക്കലേയ്ക്കു തിരിച്ചുവരുവിൻ" (ജോയേൽ 2:12). മാനസാന്തരത്തിനുള്ള അവസരം ഇനിയും അതിക്രമിച്ചിട്ടില്ല. ദൈവവുമായുള്ള സൗഹൃദം പാപം മൂലം നമ്മൾ നഷ്ടപ്പെടുത്തിയപ്പോൾ മാമോദീസായുടെ സമയത്തെ നിർമ്മലതയിലേക്കുള്ള ഒരു തിരിച്ചുപോക്കാണ് നമുക്ക് ആവശ്യമായിരിക്കുന്നത്. അതിനു സാധിക്കണമെങ്കിൽ ബാഹ്യാചാരങ്ങൾക്കുപരിയായ നോമ്പിന്റെ ചൈതന്യം ഉൾക്കൊള്ളാൻ നമുക്കു കഴിയണം. ദൈവം പ്രവാചകനിലൂടെ അരുളിച്ചെയ്യുന്നു: "നിങ്ങളുടെ ഹൃദയമാണ് വസ്ത്രമല്ല കീറേണ്ടത്, നിങ്ങളുടെ ദൈവമായ കർത്താവിങ്കലേക്ക് മടങ്ങുവിൻ"(ജോയേൽ 2:13).

വസ്ത്രം കീറാൻ തയ്യാറായി ഒരുപാടുപേർ നോമ്പനുഷ്ഠിക്കുന്നുണ്ടാവാം. എന്നാൽ ഹൃദയം നുറുങ്ങി നോമ്പുനോൽക്കുമ്പോൾ നുറുങ്ങിയ ഹൃദയത്തിലൂടെ ദൈവം വേഗത്തിൽ പ്രവേശിക്കുകയും, ആ ദൈവസാന്നിദ്ധ്യം നമ്മുടെ മുറിവുകളെ ഉണക്കുകയും ചെയ്യും. ബാഹ്യമായ ആചാരങ്ങളെക്കാൾ ദൈവത്തിനു പ്രിയങ്കരമായത് ആന്തരീകമായ മാനസാന്തരങ്ങളാണ്. മനുഷ്യനുവേണ്ടി ഹൃദയം നുറുങ്ങിയ ദൈവത്തിന്റെ മുൻപിൽ മനുഷ്യന്റെ ഹൃദയവും നുറുങ്ങണം. പൊട്ടിപ്പോകുന്ന മൺപാത്രങ്ങൾ സ്വർണ്ണം പൂശിവിളക്കിയെടുത്ത് അംഗഭംഗത്തെ മനോഹരങ്ങളായ അലങ്കാര രൂപങ്ങളാക്കി മാറ്റുന്ന ജാപ്പനീസ് കലയാണ് കിന്റ്സുഗി (Kintsugi). വിള്ളലുകൾ മറച്ചുവയ്ക്കുന്നതിനെക്കാൾ, കൂടുതൽ വിലകൂടിയ വസ്തുകൊണ്ട് കേടുകൾ പോക്കി പാത്രങ്ങളെ അതിമനോഹരമാക്കുന്ന കരകൗശലവിദ്യയാണിത്. അർത്ഥവത്തായ നോമ്പനുഷ്ഠാനം വഴി നമ്മുടെ മുറിവേറ്റ ഹൃദയങ്ങളെ കേടുപാടുപോക്കി തന്റെ സ്നേഹത്താൽ വിളക്കിച്ചേർത്തു കൂടുതൽ മനോഹരങ്ങളായ സൃഷ്ടികളാക്കി മാറ്റുവാൻ ദൈവത്തെ നാം അനുവദിക്കുക.

### വലിയ കാരുണ്യത്തിന്റെ കാലം

പ്രാർത്ഥനയോടും, ഉപവാസത്തോടും കൂടിയുള്ള ദാനധർമ്മത്തിനു വലിയ വിലയാണുള്ളത്. തോബിത്തിന്റെ പുസ്തകത്തിൽ നാം വായിക്കുന്നു: "ഉപവാസം, ദാനധർമ്മം, നീതി എന്നിവയോടു കൂടിയാവുമ്പോൾ പ്രാർത്ഥന നല്ലതാണ്... ദാനധർമ്മം മരണത്തിൽ നിന്നും രക്ഷിക്കുന്നു, അത് സകലപാപങ്ങളും തുടച്ചുനീക്കുന്നു."(തോബിത്ത് 12:8-9) ദൈവീക കാരുണ്യത്തിന്റെ വലിയ പ്രകടനം കൂടിയാണ് ദാനധർമ്മം. വി. ജോസഫ് കൊത്തലംഗോ ഉപദേശിക്കുന്നു: "ഒരിക്കലും നീ കൊടുക്കുന്ന നാണയത്തിന്റെ കണക്കു സൂക്ഷിക്കരുത്. ദാനധർമ്മം ചെയ്യുമ്പോൾ നിന്റെ വലതുകരം ചെയ്യുന്നത് ഇടതുകരം അറിയരുതെന്നു മാത്രമല്ല, വലതുകരം തന്നെ അതു ചെയ്യുന്നത് പിന്നീട് മറന്നുകൊള്ളണം." സൃഷ്ടവസ്തുക്കളുടെ വെറും മേൽനോട്ടക്കാരാണ് നമ്മൾ, ഒരിക്കലും അതിന്റെ ഉടമകളാവുന്നില്ല. അതുകൊണ്ട് ഒരു ക്രിസ്തീയ വിശ്വാസി ഉപവസിക്കുന്നതുവഴി "നിർബന്ധിത ഉപവാസ"ത്തിലായിരിക്കുന്ന പട്ടിണിപാവങ്ങൾക്ക് അതിന്റെ പ്രയോജനം ഉണ്ടാവണം. തന്നെ

തന്നെ മുഴുവനായി മറ്റുള്ളർക്കു നൽകിയ കർത്താവിന്റെ സ്കൂളിൽ നിന്നാണ് കൊടുക്കുന്നതിന്റെ പാഠങ്ങൾ നാം പഠിക്കേണ്ടത്.

നാലാം നൂറ്റാണ്ടിൽ കോൺസ്റ്റാന്റിനോപ്പിളിൽ ജീവിച്ചിരുന്ന "സ്വർണ്ണനാവുകാരനായ" ജോൺ ക്രിസോസ്റ്റം തന്റെ പ്രസംഗങ്ങളുടെ പേരിൽ നാടു കടത്തപ്പെട്ടവനാണ്. ക്രിസ്ത്യാനിയായ ചക്രവർത്തിയുടെ ഭാര്യയോടു അദ്ദേഹം പറഞ്ഞു: "നിന്റെ പടിവാതിൽക്കലുള്ള ദൈവത്തിന്റെ പ്രതീകമായ മനുഷ്യൻ പട്ടിണി കിടക്കുമ്പോൾ നിനക്കെങ്ങനെയാണ് നിന്നെ തന്നെ സ്വർണ്ണം കൊണ്ട് അലങ്കരിക്കാൻ സാധിക്കുന്നത്". "നിങ്ങളുടെ കക്കൂസുകൾ പോലും സ്വർണ്ണം കൊണ്ട് പണിയുമ്പോൾ, പുറത്തു തണുത്തുവിറയ്ക്കുന്ന ദൈവീകപ്രതിഛായയ്ക്കു മുൻപിൽ നിന്റെ ധൂർത്ത് തോന്ന്യാസവും, സംസ്കാരശൂന്യതയും, പൈശാചികതയും, ദുഷ്ടതയുമാണ്." ആ അവസ്ഥയ്ക്കു ഇന്നും വലിയ വ്യത്യാസം വന്നിട്ടില്ല. പക്ഷേ അതു പ്രസംഗിക്കാൻ കഴിയുന്ന ജോൺ ക്രിസോസ്റ്റമിനെപ്പോലുള്ള വിശുദ്ധരുടെ എണ്ണം കുറയുന്നു എന്നുമാത്രം. മറ്റൊന്നും കൊടുക്കാൻ സാധിച്ചില്ലെങ്കിലും നമ്മുടെ കൈയ്യിലുള്ള കർത്താവിനെയെങ്കിലും ആരുമില്ലാത്തവരുമായി പങ്കുവെയ്ക്കുവാൻ ഈ നോമ്പുകാലത്ത് നമുക്ക് സാധിക്കണം.

### ചില പ്രായോഗിക നിർദ്ദേശങ്ങൾ

ആശയങ്ങളുടെ അഭാവം കൊണ്ടല്ല നമ്മുടെ നോമ്പനുഷ്ഠാനത്തിന്റെ ശക്തി കുറയുന്നത്. പിന്നെയോ അതു നിഷ്ഠയോടെ അനുഷ്ഠിക്കുവാനുള്ള നമ്മുടെ അച്ചടക്കത്തിന്റെ കുറവുകൊണ്ടാണ്. ചിലർക്കെങ്കിലും ഉപകാരപ്പെട്ടേക്കാവുന്ന നോമ്പുകാലത്തു നമുക്കു നടത്താവുന്ന ചില ആശയങ്ങൾ ഇവിടെ കുറിക്കട്ടെ.

1. നോമ്പുമായി ബന്ധപ്പെട്ട ഭക്താഭ്യാസങ്ങൾ – കുർബാന, പ്രാർത്ഥന, ബൈബിൾ വായന, കുമ്പസാരം, കുരിശിന്റെ വഴി, ഉപവാസം – മുടങ്ങാതെ നടത്തുക.
2. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പീഢനമനുഭവിക്കുന്ന ക്രിസ്തീയ സഹോദരങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുക.
3. മദ്യത്തിനും മയക്കുമരുന്നിനും അടിപ്പെട്ട സഹോദരന്മാരെ ധ്യാനവും, കൗൺസലിംഗും പോലെയുള്ള കാര്യങ്ങൾക്കു എത്തിക്കുകയോ അതു ചെയ്യുന്നതിനു മടുപ്പുതോന്നാത്തവരുമായി ബന്ധിപ്പിക്കുന്നതിനോ ശ്രമിക്കുക.
4. ഏകാന്തത അനുഭവിക്കുന്നവരെ പ്രത്യേകിച്ച് പ്രായമായവരെയും രോഗികളെയും സന്ദർശിക്കുകയും അവരുമായി സമയം ചിലവഴിക്കുകയും ചെയ്യുക.
5. ശരീരവും, മനസും, ആത്മാവും എപ്പോഴും ശുദ്ധമായും, വൃത്തിയായും സൂക്ഷിക്കുന്നതിനുള്ള കാര്യങ്ങൾ ചെയ്യുക.
6. ഒരുപാടു സാധനങ്ങൾ – വിലപ്പിടുപ്പുള്ളതും അല്ലാത്തതും – നമുക്കാവശ്യമില്ലാതിരുന്നിട്ടുകൂടി വർഷങ്ങളായി ഉപയോഗിക്കാതെ കൊണ്ടു നടക്കുന്നു. അതൊക്കെ എടുത്തു ഉപകാരപ്പെടുന്നവർക്കു നല്കുക.
7. ഫോൺ, ടെലിവിഷൻ, ഇന്റർനെറ്റ് തുടങ്ങിയവ അത്യാവശ്യത്തിനു മാത്രം ഉപയോഗിക്കുക, സോഷ്യൽ മീഡിയായുടെ ഉപയോഗം നോമ്പുകാലത്തു ഉപേക്ഷിക്കുകയോ കുറയ്ക്കുകയോ ചെയ്യുക. അതുവഴി മറ്റുള്ളവരെ ശല്യം ചെയ്യാതിരിക്കുക.
8. തെറ്റായ കൂട്ടുകെട്ടുകളും, ദുഷ്തഴക്കങ്ങളും ഉപേക്ഷിക്കുക. സ്വയം സാധിക്കുന്നില്ലായെങ്കിൽ അതിനു കഴിയുന്നവരുടെ സഹായം തേടുക.
9. ശാരീരിക അദ്ധ്വാനം ആവശ്യമായിരിക്കുന്ന തീർത്ഥാടനമോ, നോമ്പുകാല ധ്യാനമോ നടത്തി സ്വയം വിശുദ്ധീകരിക്കുക.
10. നല്ല കാര്യങ്ങൾ ചെയ്യുന്നതിനും തുടക്കം കുറിക്കുക. പ്രത്യേകിച്ച് നോമ്പുകാലത്തു നന്നായി പ്രാർത്ഥിച്ചു തീരുമാനങ്ങളെടുക്കുക.
11. ആവശ്യമില്ലാത്തതൊന്നും വാങ്ങികൂട്ടാതെ ലളിത ജീവിതത്തിനു സ്വയം തീരുമാനിക്കുക. നോമ്പിലെ എല്ലാ ദിവസവും ഒരു ചെറിയ തിന്മയെങ്കിലും പുറംതള്ളുകയും ഒരു നന്മയെങ്കിലും ചെയ്യാനും ശ്രമിക്കുക.
12. ഇന്നും ജീവിക്കുന്ന യേശുവുമായി വ്യക്തിബന്ധത്തിൽ ആഴത്തിൽ വളരുന്നതിനു സാധിക്കുന്നതെല്ലാം ചെയ്യുക.

### ഉപസംഹാരം

നമ്മുടെ ക്രിസ്തീയ വിളിയിൽ ആഴപ്പെടുത്തുന്നതിനുള്ള വലിയ അവസരമാണ് നോമ്പുകാലം. നമ്മുടെ അനുഗ്രഹങ്ങളെ പ്രാർത്ഥനയിലൂടെയും ഉപവാസത്തിലൂടെയും ദാനധർമ്മത്തിലൂടെയും ധാരാളമായി വർദ്ധിപ്പിക്കുന്നതിനു ഈ സമയത്തു സാധിക്കണം. മനുഷ്യന്റെ ഏറ്റവും വലിയ വിശപ്പ് ഭക്ഷണത്തിനു വേണ്ടിയോ മറ്റു ഭൗതീക സുഖസൗകര്യങ്ങൾക്കുവേണ്ടിയുള്ളതോ അല്ല. പിന്നെയോ, എല്ലാത്തിന്റെയും ഉറവിടവും പൂർണ്ണതയുമായ ദൈവത്തെ പ്രാപിക്കുന്നതിനു വേണ്ടിയുള്ളതാണ്. ദൈവത്തെ പ്രാപിക്കാതെ മറ്റെന്തല്ലാം ഉണ്ടായാലും വീണ്ടും വീണ്ടും വിശന്നും ദാഹിച്ചും തന്നെയിരിക്കും. വി. ജോൺ പോൾ 2–ാമൻ മാർപാപ്പാ മിക്കപ്പോഴും പറയുമായിരുന്നു: "ജീവിതത്തിലെ സുപ്രധാന കാര്യം ഏതെന്നു ചോദിച്ചാൽ നമ്മൾ യേശുവിനാൽ സ്നേഹിക്കപ്പെടുന്നവരും യേശുവിനെ സ്നേഹിക്കുന്നവരുമാണെന്നതാണ്. യേശുവിന്റെ സ്നേഹവുമായി താരതമ്യം ചെയ്യുമ്പോൾ മറ്റെല്ലാം രണ്ടാമതേ വരൂ. ആ സ്നേഹമില്ലെങ്കിൽ ബാക്കിയെല്ലാം നിഷ്പ്രയോജനമാണ്."

നോമ്പിലൂടെ ദൈവീക ജീവനിലേക്ക് അല്പം കൂടി ആഴത്തിൽ കടന്നുചെല്ലാൻ നമുക്ക് കഴിയണം. അതുപോലെ തന്നെ നമ്മുടെ ജീവിതത്തിലേക്കു ദൈവത്തിനു കടന്നുവരാൻ നാമും വഴിയൊരുക്കണം. ഒരു താപസന്റെ മനോഭാവത്തോടെ നോമ്പിനെ ആശ്ലേഷിച്ച് ദൈവസ്നേഹത്തിനു മുൻപിൽ നമ്മുടെ ഹൃദയങ്ങളെ നമുക്ക് തുറന്നുവയ്ക്കാം. പുതിയ ഹൃദയത്തോടെയും പുതിയ നയനങ്ങളോടെയും നമുക്കു ചുറ്റുമുള്ള സഹോദരങ്ങളെ സ്വീകരിക്കാനും, കാണാനും അതു നമ്മെ സഹായിക്കും. യേശുവിന്റെ മുഖത്തുനോക്കി നോമ്പുകാലത്തു ധ്യാനിക്കുന്ന നമ്മുടെ മുഖത്തു യേശുവിന്റെ രൂപം പ്രതിഫലിക്കുന്നതു മറ്റുള്ളവർക്കു കാണുന്നതിനും ഇടയാക്കും. നാം മറ്റുള്ളവരുടെ മുഖത്തു നോക്കുമ്പോൾ അവരിലുള്ള യേശുവിന്റെ സാന്നിദ്ധ്യം തിരിച്ചറിയാൻ നമുക്കു കഴിയും. അങ്ങനെ ആത്മാവിലും ശരീരത്തിലും നവീകരിക്കപ്പെട്ട് അർത്ഥവത്തായ ഒരു ഉയിർപ്പു തിരുന്നാൾ ആഘോഷത്തിനു ഈ നോമ്പിലൂടെയും, പ്രാർത്ഥനയിലൂടെയും നമുക്കു ഒരുങ്ങാം.



കവർ സ്റ്റോറി

# വലിയ നോമ്പിന്റെ ചൈതന്യം



റവ. ഡോ. ജയിംസ് ചവറപ്പുഴ
നസ്രാണി റിസേർച്ച് സെന്റർ, നല്ലതണ്ണി

"സീനാമലമേലുപവാസത്താൽ
ശാശ്വത കല്പന മൂശേ നേടി
തപസാലൊരുനാളീശോ ബർനോൻ
തപനനെ നിശ്ചലനാക്കി നൂനം
തപസിൻ മാർഗ്ഗം നേടിയ നിവ്യാ
നഭസിലുയർന്നാനഗ്നിരഥത്തിൽ"

*(ഓനീസാ ദ്വാസാലിക്കേ, ഞായർ റംശാ, നോമ്പു കാലം, സീറോ മലബാർ യാമപ്രാർത്ഥനകൾ)*

ആരാധനാവത്സരത്തിൽ പ്രായശ്ചിത്തത്തിനും ജീവിതന വീകരണത്തിനുമുള്ള പ്രത്യേക കാലമാണ് വലിയ നോമ്പ്. "സൗമ്മാ റമ്പാ" എന്നാണ് സുറിയാനിയിൽ ഇത് അറിയപ്പെടുന്നത്. നോമ്പ് എന്ന വാക്കിന് മിതാഹാരവ്രതം, ഉപവാസം എന്നൊക്കെയാണ് അർത്ഥം. മതപരമായ ലക്ഷ്യത്തോടെ ആത്മശുദ്ധിക്കായി പൂർണ്ണമനസ്സാൽ ഭക്ഷണത്തിൽനിന്ന് വിരമിക്കുന്നതിനെ നാം നോമ്പ് എന്ന് വിളിക്കുന്നു.

### വി. ഗ്രന്ഥത്തിൽ

ഉപവാസത്തിന്റെയും മാംസവർജ്ജനത്തിന്റെയും അടിസ്ഥാനം സൃഷ്ടിയുടെ പുസ്തകത്തിൽ കാണാം. ദൈവകല്പനയുടെ ലംഘനത്തോടൊപ്പം ഭോജനപ്രിയവും ആദാമിന്റെ തെറ്റിൽ ഉൾപ്പെടുന്നു. "ആദാം ഏദനിൽവച്ച് തെറ്റ് ചെയ്യാനുപയോഗിച്ച അതേ ആയുധത്താൽ നമ്മുടെ കർത്താവ് തെറ്റിനെ തോൽപ്പിച്ചു. കനി തിന്നാനുള്ള മോഹത്താൽ ആദാം തെറ്റിലകപ്പെട്ടു. ഭക്ഷണത്താലെ വഴി തെറ്റിച്ച ദുഷ്ടനെ (സാത്താനെ) ഭക്ഷണത്തിൽ നിന്നകന്നുള്ള ഉപവാസംവഴി മിശിഹാ തോൽപ്പിച്ചു" (മാർ അപ്രേം).

പല രീതികളിലുള്ള ഉപവാസം വി. ഗ്രന്ഥത്തിൽ ഉണ്ട്. മരിച്ച ആളിനോട് ആദരവ് കാണിക്കാനായി ഉപവസിക്കുന്ന രീതിയാണ് ഒന്ന്. സാവൂളിന്റെ മരണശേഷം യാബെഷ്ഗിലയാദ് നിവാസികൾ ഏഴ് ദിവസവും (1 സാമു. 31/13) ദാവീദും അനുയായികളും സന്ധ്യവരെയും ഉപവസിച്ചു (2 സാമു. 1/12). ക്ലേശങ്ങളിൽനിന്ന് മോചനം ലഭിക്കാനുള്ള ഉപവാസമാണ് വേറൊന്ന്. ചെയ്ത തെറ്റിന് ശിക്ഷയുണ്ടാകുമെന്ന് അറിവ് ലഭിച്ചപ്പോൾ ആഹാബ് ചാക്കുവസ്ത്രം ധരിച്ച് ഉപവസിച്ചു (1 രാജാ. 21/27). യഹൂദജനത്തിന് ജീവനാശം സംഭവിക്കാൻ പോകുന്നുവെന്നറിഞ്ഞ എസ്തേർ രാജ്ഞി ജനം മുഴുവനും മൂന്നു ദിവസം ഉപവസിക്കണമെന്ന് ആഹ്വാനം ചെയ്തു (എസ്തേ. 4:16). അത്യാവശ്യനാളുകളിൽ സമൂഹം മുഴുവനും ഉപവസിക്കുന്നതും പഴയനിയമത്തിൽ കാണാം (ന്യായാ. 20/26; 1 സാമു 7/6). ദൈവസാന്നിധ്യമനുഭവിക്കുന്നതിനായി മൂശ നാല്പതു ദിവസം ഉപവസിച്ചു (പുറ. 24/28; 34/18; നിയ. 9/18). ദാനിയേൽ മൂന്നാഴ്ച ഉപവസിച്ചു (ദാനി. 10/2) ഏലിയായുടെ ഉപവാസവും നാല്പതു ദിവസത്തോളം നീണ്ടു (1 രാജാ. 19:8-9).

പുതിയനിയമത്തിൽ നാല്പതു ദിനരാത്രങ്ങൾ ഉപവസിച്ച് തന്റെ പരസ്യജീവിതത്തിന് തയ്യാറാകുന്ന ഈശോമിശിഹായെ കാണാം (മത്താ. 4/1-9; ലൂക്കാ 4/1-2). മലയിലെ പ്രസംഗത്തിൽ ഉപവാസത്തെക്കുറിച്ച് ഈശോ പഠിപ്പിച്ചു (മത്താ. 6/16-16). പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും ശക്തിയെക്കുറിച്ച് അവൻ ഓർമ്മിപ്പിച്ചു (മത്താ. 17/14-21; മർക്കോ 9/14-29). ആദിമസഭയുടെ ഉപവാസത്തെക്കുറിച്ച് നടപടി പുസ്തകത്തിൽ കാണാം (നട. 13/1-3; നട. 14/21-23).

പഴയനിയമത്തിലെയും പുതിയനിയമത്തിലെയും നോമ്പിന്റെ ചൈതന്യം മിശിഹായിലൂടെ ശ്ലീഹന്മാരിലൂടെ കടന്ന് സഭയിൽ എത്തി. ഉപവാസത്തോടുള്ള ശ്ലീഹന്മാരുടെ അഭിനിവേശം തോമാശ്ലീഹായുടെ സഭയായ മാർത്തോമ്മാ നസ്രാണികളുടെ ഇടയിൽ രൂഢമൂലമായി. "നോമ്പിന്റെ സ്നേഹിതർ" എന്നാണ് മാർത്തോമ്മാ നസ്രാണികൾ അറിയപ്പെട്ടിരുന്നത്. ധാരാളം നോമ്പുകൾ അവർക്കുണ്ട്. ഈ നോമ്പുകളിൽ ഏറ്റവും പ്രധാനപ്പെട്ടതായതുകൊണ്ടാണ് ഉയിർപ്പിനുമുമ്പുള്ള നോമ്പുദിനങ്ങളെ 'വലിയ നോമ്പ്" എന്ന് വിളിക്കുന്നത്.

### മാർത്തോമ്മാ നസ്രാണി സഭയിൽ

സഭ പ്രാർത്ഥിക്കുന്നത് വിശ്വസിക്കുന്നു, വിശ്വസിക്കുന്നത് പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥനയുടെ നിയമവും (ഘലഃ ഛൃമിറശ) വിശ്വാസത്തിന്റെ നിയമവും (ഘലഃ ഇൃലറലിറശ) ജീവിതത്തിന്റെ നിയമമായി (ഘലഃ ഢശ്ലിറശ) മാറുമ്പോൾ സഭാജീവിതം അർത്ഥപൂർണ്ണമായി മാറുന്നു. ആദ്യനൂറ്റാണ്ടുകളിൽ പത്രമാധ്യമങ്ങളോ, വിദൂരസമ്പർക്ക ഉപകരണങ്ങളോ, ധ്യാനകേന്ദ്രങ്ങളോ ഒന്നും ഇല്ലാതിരുന്ന അവസരങ്ങളിൽ സഭാജീവിതക്രമീകരണത്തിന് വേണ്ടത് അതാത് കാലങ്ങളിലെ പ്രാർത്ഥനകളിലൂടെയായിരുന്നു പിതാക്കന്മാർ നല്കിയിരുന്നത്. പ്രാർത്ഥനാജീവിതം പഠനജീവിതം കൂടിയായിരുന്നു. സഭയുടെ ഔദ്യോഗികപ്രാർത്ഥനകളിലൂടെ സഭ വിശ്വാസസത്യങ്ങളും ജീവിതമൂല്യങ്ങളും പഠിപ്പിച്ചു. നോമ്പിന്റെ ചൈതന്യം എങ്ങനെയാവണമെന്ന് നോമ്പുകാലത്തിലെ യാമപ്രാർത്ഥനകളിലൂടെ സഭ വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. നോമ്പുകാലത്തിൽ എങ്ങനെയുള്ള ജീവിതമാണ് സഭാമക്കൾ നയിക്കേണ്ടത്, എപ്രകാരം നോമ്പ് അനുഷ്ഠിച്ച് ഉയിർപ്പുതിരുനാളിന് ഒരുങ്ങാം എന്നൊക്കെ നോമ്പുകാലത്തെ പ്രാർത്ഥനകളിലും ഗീതങ്ങളിലും വ്യക്തമാണ്. അതായത് എപ്രകാരമുള്ള ജീവിതമാണ് നോമ്പുകാലത്ത് നയിക്കേണ്ടതെന്ന്, അഞ്ചുപ്രധാന കാര്യങ്ങളിലൂന്നി, നോമ്പുകാല യാമപ്രാർത്ഥനകളിലൂടെ സഭ നിർദ്ദേശിക്കുന്നു. സീറോ മലബാർ യാമപ്രാർത്ഥനകളിലെ വലിയ നോമ്പുകാലപ്രാർത്ഥനകളും ഗീതങ്ങളുമാണ് ഇവിടെ ധ്യാനിക്കുക.

### യാമപ്രാർത്ഥനകളിൽ

#### 1) തിന്മ വിട്ടൊഴിഞ്ഞ് നന്മ ചെയ്യുക... (ഓനീസാ ദ് വാസർ, ഞായർ റംശാ – നോമ്പുകാലം)

സങ്കീർത്തനങ്ങൾ 34/14 ആണ് ഈ പ്രാർത്ഥനയ്ക്ക് ആധാരം. തിന്മയിൽനിന്ന് ഒഴിവായി നന്മ ചെയ്യേണ്ടവരാണ് വിശ്വാസികൾ എന്ന് സഭ ഇവിടെ ഓർമ്മിപ്പിക്കുന്നു. സ്നേഹത്തിന്റെ കല്പനയുടെ ലംഘനമാണ് തിന്മ (ഓനീസാ ദ് റംശാ – തിങ്കൾ). കല്പനകളുടെ ലംഘനമാണ് പാപമെന്ന ധ്യാനത്തോടൊപ്പം, വർജ്ജിക്കേണ്ട തിന്മകൾ ഏതെല്ലാമാണെന്ന സൂചനയും നോമ്പുകാലപ്രാർത്ഥനകളിലുണ്ട്. അതിൽ ഒന്നാമത്തേതാണ് ദ്രവ്യാഗ്രഹം. എന്തെന്നാൽ സകല പാപങ്ങളുടെയും മൂലം ദ്രവ്യാഗ്രഹമാണ് (ഓനീസാ ദക്ദം – ഞായർ റംശാ). പലതരം വ്യാമോഹങ്ങൾ തിന്മയ്ക്ക് കാരണമാകുന്നു (1 തിമോ. 6/10). നോമ്പിന്റെ സാരം ഭോജ്യങ്ങൾ വെടിയുക മാത്രമല്ല, കോപവും, അസൂയയുമൊക്കെ ഉപവാസത്താൽ വെടിയണം (ഓനീസാ ദ്വാസർ, ഞായർ റംശാ). അഹങ്കാരവും അഹംഭാവവുമാണ് പാപത്തിൽ വീഴാൻ കാരണമെന്നും (ഓനീസാ ദ് റംശാ, ചൊവ്വ), അഹങ്കാരത്താൽ ഭോഷനായിത്തീർന്ന എന്നോട് കരുണയുണ്ടാകണമെന്നും (ചൊവ്വാ, ലെലിയാ, കാറോസൂസാ) വിശ്വാസി പ്രാർത്ഥിക്കുന്നു.

#### 2. ഉണർന്ന് പ്രാർത്ഥിക്കുക

ഉണർന്നിരുന്ന് പ്രാർത്ഥിക്കാനുള്ള ഉദ്ബോധനമാണ് ചൊവ്വ റംശായിലുള്ളത് (ഓനീസാ ദക്ദം). ഉണർന്നിരുന്ന് പ്രാർത്ഥി

ക്കാനുള്ള നിർദ്ദേശം ഗത്സമനിയിൽവച്ച് കർത്താവ് ശ്ലീഹന്മാർക്കു നൽകുന്നുണ്ട് (ലൂക്കാ 22/46). ഉത്സാഹത്തോടെ പ്രാർത്ഥിക്കാൻ ദൈവകൃപ ആവശ്യമാണ്. ഈ കൃപയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയാണ് ഞായർ ലെലിയാ കാറോസൂസയിൽ ഉള്ളത്. പ്രാർത്ഥനയുടെ ശക്തിയും (ലൂക്കാ 11:5-13), നിരന്തര പ്രാർത്ഥനയുടെ ആവശ്യകതയും (ലൂക്കാ 18/1-8) വേദപുസ്തകത്തിലെ പ്രധാന വിഷയങ്ങളാണ്. ചെടി നട്ടുവളർത്തുന്നതുപോലെയാണ് പ്രാർത്ഥനാചൈതന്യം വളർത്തേണ്ടതെന്നും (ഓനീസാ ദക്ദം, ചൊവ്വ, റംശാ), ഉള്ളിൽ നിന്നുയരുന്ന പ്രാർത്ഥന മാത്രമെ ദൈവസന്നിധിയിലെത്തുകയുള്ളുവെന്നും (ഓനീസാ ദക്ദം, തിങ്കൾ റംശാ) നോമ്പുകാല പ്രാർത്ഥനകളിൽ കാണാം. എന്തിനൊക്കെവേണ്ടി പ്രാർത്ഥിക്കണം (നോമ്പുകാല പ്രത്യേക കാറോസൂസാ) എന്നതോടൊപ്പം പ്രാർത്ഥിക്കാൻ ഞങ്ങളെ പഠിപ്പിക്കണെ എന്ന മനോഹരമായ കാറോസൂസായും (ശനി - ലെലിയാ - കാറോസൂസാ) നോമ്പുകാല യാമപ്രാർത്ഥനകളിലെ പ്രത്യേകതകളാണ്.

### 3. അലസത വെടിഞ്ഞ് ജാഗ്രതയുള്ളവരാകുക

വിശ്വാസജീവിതത്തിൽ പലപ്പോഴുമുണ്ടാകുന്ന കോട്ടമാണ് അലസത. അലസത വെടിഞ്ഞ് അഗതികളെ സ്നേഹിക്കണമെന്നും (തെശ്ബോഹത്താ, വ്യാഴം-ലെലിയാ) അലസത വെടിഞ്ഞ് ജാഗരൂകരാകണമെന്നും (തെശ്ബോഹത്താ, ഞായർ-ലെലിയാ) നോമ്പുകാല പ്രാർത്ഥനകൾ വ്യക്തമാക്കുന്നു. സ്വർഗ്ഗത്തിലേക്കുള്ള വഴി ഇടുങ്ങിയതാകയാൽ യാത്രയിൽ അല്പം അജാഗ്രത വന്നാൽ യാത്രികൻ ലക്ഷ്യസ്ഥാനത്ത് എത്തുകയില്ല (ഓനീസാ ദ് റംശാ, തിങ്കൾ). അലസതയാൽ താലന്ത് നഷ്ടപ്പെടുത്തുന്ന ഭൃത്യനെ നമുക്ക് സുപരിചിതമാണല്ലോ. അലസത മൂലം കാലത്തിന്റെ വില അറിയാതെ മന്നിൽ ഉറക്കം പൂണ്ടുകിടക്കുന്ന മനുജനെ തൊട്ടുണർത്തുന്ന ഗീതങ്ങളാണ് ചൊവ്വ റംശായിലുള്ളത് (ഓനീസാ ദക്ദം).

### 4. പ്രവാചകന്മാരുടെ വചനങ്ങൾ ഓർമ്മിക്കുക

വെള്ളിയാഴ്ച ഓനീസാ ദ് സപ്രാ ആരംഭിക്കുക പ്രവാചകന്മാരുടെ വചനങ്ങൾ ഓർമ്മിക്കാനുള്ള നിർദ്ദേശത്തോടെയാണ്. വിശുദ്ധ പ്രവാചകന്മാർ മുമ്പുപറഞ്ഞ വചനങ്ങളും ശ്ലീഹന്മാർ വഴി ഈശോ നൽകിയ കല്പനകളും ഓർമ്മിക്കണമെന്ന് മാർ കേപ്പാ ഉദ്ബോധിപ്പിക്കുന്നു ( 2 കേപ്പാ 3/2). പുണ്യവാന്മാരായ പൂർവ്വ പിതാക്കന്മാരുടെ ജീവിതവും വചനങ്ങളും മാതൃകയാക്കാനുള്ള നിർദ്ദേശമാണിത്. വചനവായനയ്ക്കും ധ്യാനത്തിനും നോമ്പുകാലത്ത് കൂടുതൽ സമയം കണ്ടെത്തേണ്ടതുണ്ട്. ശ്ലീഹന്മാരുടെ പിൻഗാമികളായ മെത്രാന്മാർ സഭയുടെ ഔദ്യോഗിക പഠനങ്ങൾ നൽകുമ്പോൾ അവ ശ്രവിക്കാനും പാലിക്കാനും നമുക്ക് കടമയുണ്ട്. ഗുരുതുല്യരായ മുതിർന്നവരെ ബഹുമാനിക്കാനും അവരെ മാതൃകയാക്കാനും നോമ്പുകാലത്ത് സാധിക്കണം. മാതാപിതാക്കൾ, ഗുരുക്കന്മാർ, മുതിർന്നവർ, സഭാശുശ്രൂഷയിൽ നമ്മെ നയിക്കുന്നവർ തുടങ്ങിയവരുടെ വാക്കുകൾ ഓർമ്മിക്കുക, പാലിക്കുക എന്നിവ നോമ്പുകാലത്ത് ശീലിക്കേണ്ടതാണ്. പുണ്യപിതാക്കന്മാരുടെ വചനത്തിന്റെ മൂല്യവും മഹത്വവും കാലത്തിന് അതീതമാണെന്നതിനുള്ള ഉത്തമ തെളിവാണ് തോബിത്തിന്റെ ജീവിതം. തോബിത് മകനു നൽകുന്ന ഉപദേശങ്ങൾ (തോബിത് 4/5-10) നോമ്പുകാലത്ത് സഭ പ്രാർത്ഥനാപൂർവ്വം സ്മരിക്കുന്നുണ്ട് (ശൂബാഹാ, വ്യാഴം-ലെലിയാ)




### 5. അപരാധങ്ങൾ ഏറ്റുപറയുക

നോമ്പുകാലത്ത് ഒഴിച്ചു കൂടാനാവാത്ത ഒരു കാര്യമാണ് പാപങ്ങളുടെ അനുസ്മരണവും ഏറ്റുപറച്ചിലും. വെള്ളിയാഴ്ചയിലെ ഓനീസാ ദ് റംശയിൽ "നിന്റെ അപരാധം നീ ഏറ്റുപറയുക" എന്ന നിർദ്ദേശം കാണുന്നു. ചെയ്ത കുറ്റങ്ങൾ ഏറ്റുപറയുക രക്ഷയ്ക്ക് അത്യാവശ്യമാണെന്ന് ജറമിയ പ്രവാചകൻ ആഹ്വാനം ചെയ്യുന്നുണ്ട് (ജറ. 3/13). നോമ്പുകാലത്ത് അത്യന്താപേക്ഷിതമായ അനുരഞ്ജന കൂദാശയെക്കുറിച്ചുള്ള ഓർമ്മപ്പെടുത്തൽ കൂടിയാണിത്. പരസ്പരം തെറ്റുകൾ മറക്കാനും പൊറുക്കാനും ദൈവത്തോടും പുരോഹിതനോടും തെറ്റുകൾ ഏറ്റു പറയാനും സഭ നിർദ്ദേശിക്കുന്നു.

ഇപ്രകാരം വ്യക്തിജീവിതത്തിനും സമൂഹജീവിതത്തിനും അത്യാവശ്യമായ ധാരാളം നിർദ്ദേശങ്ങൾ നോമ്പുകാലത്തിലെ യാമപ്രാർത്ഥനകളിൽ കാണാം. അവയിൽ കുറച്ചു മാത്രമേ മുകളിൽ സൂചിപ്പിച്ചിട്ടുള്ളൂ. നോമ്പിന്റെ ചൈതന്യം പ്രഘോഷിക്കുന്ന ഒരു ഗീതത്തോടുകൂടി ഈ കുറിപ്പ് അവസാനിപ്പിക്കുന്നു.

> ''പരിപാവനമാമുപവാസത്തിൻ പാതയിലൂടെ നടന്നീടാനും ഉൾക്കളമഴകിലൊരുക്കീടാനും അപരനു തുണതൻ കരമേകാനുംസഹജരെ നിത്യം സേവിപ്പാനുംനാഥാ നീ കൃപ തൂകണമെന്നിൽ"
>
> (ഓനീസാ ദ്വാസാലിക്കേ, ഞായർ റംശാ, നോമ്പുകാലം, സീറോ മലബാർ യാമ പ്രാർത്ഥനകൾ)

# അഭിമാനപൂർവം നാല് വർഷങ്ങൾ

## മാർ ക്ലീമിസ് ബാവാ സി ബി സി ഐ പ്രസിഡന്റ് ചുമതലകളിൽ നിന്നും വിരമിക്കുന്നു



നാലു വർഷക്കാലം ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിനും ഭാരത സഭയ്ക്കും അനിഷേധ്യമായ നേതൃത്വം നൽകി കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ സി ബി സി ഐ പ്രസിഡൻസ് ചുമതലകളിൽ നിന്നും പടിയിറങ്ങുകയാണ്. കഴിഞ്ഞ ഫെബ്രുവരി മാസം ബാംഗ്ലൂർ സെന്റ്. ജോൺസ് മെഡിക്കൽ കോളേജിൽ നടന്ന സി.ബി.സി.ഐ ദ്വൈ-വാർഷിക സമ്മേളനം പുതിയ ഭാരവാഹികളെ തിരഞ്ഞെടുത്തു. ക്രിയാത്മകവും സജീവവുമായ തന്റെ ചുമതലാ നിർവ്വഹണം കൃത്യതയോടെ നിർവ്വഹിച്ചതിനു ശേഷമാണ് മാർ ക്ലീമീസ് ബാവ ചുമതലയൊഴിയുന്നത്. കുട്ടികളുടെ സംരക്ഷണത്തിനായുള്ള സഭയുടെ നിലപാടുകൾ വ്യക്തമാക്കിക്കൊണ്ടുള്ള നയരേഖ, കത്തോലിക്കാ സ്ഥാപനങ്ങളിൽ തൊഴിൽ ചെയ്യുന്നവരെ സംബന്ധിച്ചുള്ള നയരേഖ, ദളിത് ക്രൈസ്തവരെ സംബന്ധിക്കുന്ന സഭയുടെ നിലപാടുകൾ വ്യക്തമാക്കിക്കൊണ്ടുള്ള നയരേഖ എന്നിവയുടെ പ്രസിദ്ധീകരണം ഈ കാലയളവിലെ നാഴികക്കല്ലുകളാണ്. ക്രൈസ്തവ ന്യൂന പക്ഷങ്ങളുടെ സംരക്ഷണം, ഫാ.ടോം ഉഴുന്നാലിന്റെ മോചനം, മാർപാപ്പായുടെ ഇന്ത്യൻ സന്ദർശനം തുടങ്ങിയ വിഷയങ്ങളുമായി മൂന്നു പ്രാവശ്യം പ്രധാനമന്ത്രി ശ്രീ. നരേന്ദ്ര മോദിയെ സന്ദർശിച്ചു. മുൻ പ്രസിഡന്റ് പ്രണബ് മുഖർജിയേയും ഇപ്പോഴത്തെ പ്രസിഡന്റ് റാം നാഥ് ഗോവിന്ദ് എന്നിവരെയും സന്ദർശിച്ചു. ജമ്മു-കാശ്മീർ, നേപ്പാൾ, തമിഴ്നാട് എന്നിവടങ്ങളിൽ നടന്ന പ്രകൃതി ദുരന്തത്തെ നേരിടാൻ സഹായ ഹസ്തവുമായി ഭാരത സഭയെ രംഗത്തിറക്കി. പശ്ചിമ ബംഗാളിലെ റാണാഘട്ടിലും, മധ്യപ്രദേശിലെ സാത്നായിലും വൈദികരും, സിസ്റ്റേഴ്സും, വിശ്വാസികളും ആക്രമിക്ക പ്പെട്ടപ്പോൾ ആശ്വാസ വാക്കുകളുമായി ഓടിയെത്തി.

# കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ

# വ്യത്യസ്തനായ ഇടയൻ



**ആർച്ചുബിഷപ് എബ്രഹാം വിരുതുകുളങ്ങര**
നാഗ്പൂർ അതിരൂപത

കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയുമായുള്ള സുദീർഘമായ ഒരു സൗഹൃദത്തിന്റെ പശ്ചാത്തലത്തിലാണ് അതീവ സന്തോഷത്തോടെ ഈ കുറിപ്പെഴുതുന്നത്. ഞാൻ അദ്ദേഹത്തിന്റെ മാത്രം സുഹൃത്തല്ല മറിച്ച് അദ്ദേഹം ഇടയനായിരിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മുഴുവൻ സുഹൃത്താണ്. നിരവധി പുനരൈക്യ വാർഷികാഘോഷങ്ങളിലും മെത്രാഭിഷേകച്ചടങ്ങുകളിലുമൊക്കെ പങ്കെടുത്തപ്പോൾ, ഈ സഭയെക്കുറിച്ചും അതിന്റെ തീക്ഷ്ണമായ മിഷനറി ചൈതന്യത്തെക്കുറിച്ചുമൊക്കെ കൂടുതലറിയാനിടയായി. ആ അറിവുകൾ അത്തരമൊരു സൗഹൃദം രൂപപ്പെടുത്താൻ എന്നെ ശക്തമായി പ്രചോദിപ്പിച്ചു എന്നതാണു സത്യം.

മലങ്കര സുറിയാനി കത്തോലിക്കാ സമൂഹത്തിന്റെ സമഗ്രമായ വളർച്ചയിൽ അതീവ തൽപ്പരനും സദാ സൗമ്യനും ഊർജ്ജസ്വലനും ആനന്ദഭരിതനുമായ ഒരു വിശിഷ്ട വ്യക്തിത്വമാണ് കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് ബാവാ തിരുമേനിയുടേത്. തുടർച്ചയായി രണ്ടു തവണ ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ അധ്യക്ഷ പദമലങ്കരിച്ച ശേഷം ഏതാനും ദിവസങ്ങൾക്കു മുമ്പ് അദ്ദേഹം നടത്തിയ വിടവാങ്ങൽ പ്രസംഗം ഏറെ വികാരഭരിതമായിരുന്നു. ഒപ്പം പ്രവർത്തിച്ച തന്റെ സഹകാരികൾക്ക് നന്ദി പറഞ്ഞു കൊണ്ട് രണ്ടു കാര്യങ്ങൾ അദ്ദേഹം പ്രത്യേകം പരാമർശിച്ചു. പ്രതീക്ഷിച്ച വളർച്ച കൈവരിച്ചിട്ടില്ലാത്ത, മെത്രാൻമാരും വൈദികരും സന്യസ്തരും അൽമായരുമൊക്കെയടങ്ങുന്ന കാത്തലിക് കൗൺസിൽ ഓഫ് ഇൻഡ്യ എന്ന സഭാത്മക സമിതിയുടെ കൂടുതൽ കാര്യക്ഷമമായ നടത്തിപ്പിനെക്കുറിച്ചുള്ളതായിരുന്നു ഒന്നാമത്തെ ഓർമ്മപ്പെടുത്തൽ. രണ്ടാമത്തേത്, വൈദികരേയും വൈദികപരിശീലത്തെയും കൂടുതൽ ഗൗരവത്തോടും ശ്രദ്ധയോടും കൂടി വീക്ഷിക്കണമെന്നുള്ളതായിരുന്നു. നമുക്ക് എണ്ണമല്ല ഗുണമാണു പ്രധാനം. ഒരു പിതാവിനടുത്ത, സഹോദരനടുത്ത സ്നേഹത്തോടെ വൈദികരോടു ചേർന്നു നിൽക്കണം – അദ്ദേഹം ഓർമ്മപ്പെടുത്തി. എല്ലാവരെയും ഉൾക്കക്കൊള്ളാൻ തക്കവണ്ണം വിശാലഹൃദയമുള്ള ഒരു നല്ലിടയനാണ് അദ്ദേഹമെന്ന് ഈ രണ്ടു പ്രബോധനങ്ങളും സൂചിപ്പിക്കുകയാണ്.

കർദ്ദിനാൾ ക്ലീമീസ് തിരുമേനി, 2012 ൽ ഭാരത മെത്രാൻ സംഘത്തിന്റെ ഉപാധ്യക്ഷനായിരുന്ന സമയത്ത് നാഗ്പൂരിലെ പള്ളോട്ടി ആനിമേഷൻ സെന്ററിൽ വച്ച് വിവിധ സാംസ്കാരിക സാമൂഹിക രാഷ്ട്രീയ മത മേലധ്യക്ഷൻമാരൊക്കെ പങ്കെടുത്ത ഒരു സദസ്സിനെ അഭിസംബോധന ചെയ്തു സംസാരിച്ചത് ഞാനോർക്കുകയാണ്. അന്നദ്ദേഹത്തിനു പറയാനുണ്ടായിരുന്നത് നമ്മുടെ നാടിനെ സംബന്ധിച്ച് പരമപ്രധാനമായ നാത്വത്തിൽ ഏകത്വമെന്ന വൈശിഷ്ട്യത്തെക്കുറിച്ചാണ്.

അദ്ദേഹം ആടുകളുടെ മണമുള്ള ഇടയനാണ്. വെസ്റ്റ് ബംഗാളിൽ ഒരു സന്യാസിനി ആക്രമിക്കപ്പെട്ടപ്പോൾ ആ സ്ഥലത്ത് ഓടിയെത്താനും സിസ്റ്ററേഴ്സിനെയും വിശ്വാസികളേയുമൊക്കെ ആശ്വസിപ്പിച്ച് ബലപ്പെടുത്താനും അദ്ദേഹം ശ്രദ്ധിച്ചു. സ്ത്രീകൾക്കെതിരേ പ്രത്യേകിച്ച് ക്രിസ്ത്യാനികൾക്കെതിരേ അരങ്ങേറുന്ന പീഡനങ്ങളെ അദ്ദേഹം ശക്തമായ ഭാഷയിൽ അപലപിക്കുകയും ചെയ്തു. മധ്യപ്രദേശിലെ സാത്നയിൽ ക്രിസ്മസ് കരോളിനിടെ വൈദികരും വൈദിക വിദ്യാർത്ഥികളും അക്രമത്തിനിരയായപ്പോൾ വളരെപ്പെട്ടന്നു തന്നെ അവിടെ ഓടിയെത്താനും അവരെ ആശ്വസിപ്പിക്കാനും അക്രമികൾക്കെതിരെ പ്രതികരിക്കാനുമെല്ലാം സന്നദ്ധനായത് അദ്ദേഹം ആടുകളുടെ മണമുള്ള ഇടയനായതുകൊണ്ടാണ്.

സമൂഹത്തിന്റെ ഉന്നമനത്തിനും ക്ഷേമത്തിനുമായി ത്യാഗപൂർവ്വം കഷ്ടപ്പെടാൻ മനസ്സുള്ള ഒരാളാണ് വന്ദ്യ തിരുമേനി. തന്റെ നാമഹേതുകത്തിരുനാൾ ദിവസമായ ജനുവരി ഒന്നിന് പതിവുള്ള ആഘോഷങ്ങളിൽ നിന്നെല്ലാമൊഴിഞ്ഞ് ഓഖി ദുരന്തത്തിൽ കഷ്ടത്തിലായ ജനത്തിനു വേണ്ടി പ്രാർത്ഥിക്കാനായി അദ്ദേഹം മാറ്റി വച്ചതും ഒരു കോടി രൂപയോളം ഔദാര്യത്തോടെ അവർക്കു സഹായധനമായി നൽകിയതും വേദന സഹിക്കുന്ന ജനതയോട് താദാത്മ്യപ്പെടാനുള്ള അദ്ദേഹത്തിന്റെ വലിയ മനസ്സിന്റെ അടയാളങ്ങളാണ്.

ഒരിക്കൽ മാർത്താണ്ഡത്തു വച്ചു നടന്ന പുനരൈക്യ വാർഷികാഘോഷ സമ്മേളനത്തിൽ ക്ഷണിക്കപ്പെട്ട അതിഥി എത്തിച്ചേരാത്തതു കൊണ്ട് ഭവനരഹിതർക്കായി നിർമ്മിച്ച പുതിയ വീടുകളുടെ താക്കോൽ ദാന കർമ്മം നിർവഹിക്കാൻ അദ്ദേഹം എന്നെ ക്ഷണിച്ചു. നാഗ്പൂർ അതിരൂപതാ സ്ഥാപനത്തിന്റെ 125 വർഷങ്ങൾ പൂർത്തിയാവുന്നതിന്റെ ഭാഗമായി ഞങ്ങൾ നടപ്പിലാക്കാൻ ഉദ്ദേശിക്കുന്ന ഭവന നിർമാണ പദ്ധതിയെക്കുറിച്ച് ആ അവസരത്തിൽ എന്റെ വാക്കുകളിൽ നിന്നറിഞ്ഞ കർദ്ദിനാൾ ഉടൻ തന്നെ 5 വീടുകൾക്കുള്ള സഹായം നൽകാമെന്നേറ്റു. ഏതാനും ആഴ്ചകൾക്കു ശേഷം ബാംഗ്ലൂരിൽ സി ബി സി ഐ സമ്മേളനത്തിനു വന്നപ്പാൾ അതിനുള്ള ചെക്ക് മറക്കാതെ അദ്ദേഹം എനിക്കു കൈമാറി. അതു നൽകുമ്പോൾ ഒരു കാര്യം മാത്രം പറഞ്ഞു,സഭയ്ക്കു പുറത്തുള്ള പാവപ്പെട്ടവർക്കും ഈ പദ്ധതിയുടെ പ്രയോജനം ലഭ്യമാവണം. നമ്മുടെ മിഷനുകളിലെ അർഹരായവർക്ക് 125 വീടുകൾ നൽകിയ ഈ പദ്ധതിയിലെ 5 വീടുകൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സംഭാവനയാണ് എന്ന് അതിയായ സന്തോഷത്തോടെ ഇപ്പോൾ ഓർക്കുകയാണ്.



മതാന്തര സംവാദത്തിന്റെ പ്രണേതാവു കൂടിയാണ് കർദ്ദിനാൾ ക്ലീമീസ് തിരുമേനി. വ്യത്യാസങ്ങൾക്കപ്പുറത്ത് ഒരുമിച്ചു നിൽക്കാനും സഹകരിക്കാനും സാധ്യതയുള്ള മേഖലകളിൽ അപ്രകാരം പ്രവർത്തിക്കാൻ സമൂഹത്തിന്റെ വിവിധ തുറകളിലുള്ളവരുമായി നിരന്തരം സംവദിക്കുന്ന ആളാണ് അദ്ദേഹം. അദ്ദേഹം കർദ്ദിനാളായ സമയത്ത് തന്റെ നാട്ടിൽ നിന്ന് വിവിധ വിശ്വാസങ്ങളെ പ്രതിനിധീകരിക്കുന്ന വ്യക്തികളെ റോമിൽ കൊണ്ടുപോയത് ഒരു നല്ല അടയാളമാണ്. ഏറ്റവും ചെറുപ്പക്കാരനായ കർദ്ദിനാൾ എന്ന പ്രത്യേകതയോടെയാണ് അദ്ദേഹം ആ സ്ഥാനമേറ്റത്. ചെറുപ്പമാണെങ്കിലും ഒരു ഗുരുവിനടുത്ത, ആചാര്യനടുത്ത ജ്ഞാനമുള്ളയാളാണ് അദ്ദേഹം. നർമ്മം കലർന്ന അദ്ദേഹത്തിന്റെ സംഭാഷണ ശകലങ്ങൾ ഞങ്ങൾ എപ്പോഴും സന്തോഷത്തോടെ ആസ്വദിച്ചിട്ടുണ്ട്.

സഭാ സമ്മേളനങ്ങളുടെ വിവിധ അവസരങ്ങളിൽ മറ്റനേകം സഭാമേലധ്യക്ഷൻമാരെ ക്ഷണിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വാതിലുകൾ അവർക്കായി അദ്ദേഹം തുറന്നിട്ടിട്ടുണ്ട്. സമൂഹത്തിൽ ഉന്നത സ്ഥാനീയരായ രാഷ്ട്രീയ മത സാമൂഹ്യ സാംസ്കാരിക നേതാക്കൻമാരൊക്കെ അദ്ദേഹത്തെ കാണാനെത്തി സന്തോഷത്തോടും സംതൃപ്തിയോടും കൂടി മടങ്ങുന്നത് പലവട്ടം എന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ട്.

നാനാത്വത്തിൽ ഏകത്വം സംരക്ഷിക്കപ്പെടണമെന്ന് ആഗ്രഹമുള്ളയാളാണ് അദ്ദേഹം. മൂന്നു വ്യത്യസ്ത റീത്തുകളിലുള്ള ഭാരത കത്തോലിക്കാ സഭയെ ഒരുമിച്ചു നിർത്താൻ അദ്ദേഹം ചെയ്തിട്ടുള്ള പരിശ്രമങ്ങൾ സ്തുത്യർഹമാണ്. ഒരുമിച്ചു പ്രവർത്തിക്കാനും ഒരുമിച്ചു മുന്നോട്ടു പോകാനുമുള്ള അദ്ദേഹത്തിന്റെ താൽപ്പര്യം പൊതു സമൂഹത്തിൽ, ഭാരത കത്തോലിക്കാ സഭയ്ക്ക് വളരെ പ്രതീക്ഷാ നിർഭരവും ക്രിയാത്മകവുമായ ഒരുമുഖം നൽകി.

മലങ്കര സുറിയാനി കത്താലിക്കാ സഭയ്ക്കു മാത്രമല്ല ഭാരത സഭയ്ക്കും ആഗോള സഭയ്ക്കുമെല്ലാം കർദ്ദിനാളിന്റെ സുരഭില ജീവിതം വലിയ മുതൽക്കൂട്ടാവട്ടെ. Ad Multos Annos (To Many Years).

# കർദ്ദിനാൾ മാർ ക്ലീമിസ് ദൈവത്തിന്റെ സ്വന്തം ഇടയൻ



ഭാരത മെത്രാൻ സംഘത്തിന്റെ അദ്ധ്യക്ഷസ്ഥാനം പൂർത്തിയാക്കി, കർദ്ദിനാൾ ഓസ്‌വാൾഡ് ഗ്രേഷ്യസിനായി സ്ഥാനമൊഴുയുന്ന കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ സഭാ നേതൃത്വത്തിന്റെ ചരിത്രവഴി.



**റവ. ഫാ. സുരേഷ് മാത്യൂ OFM Cap.**
(Chief Editor, Indian Currents)

പത്തൊമ്പതാം നൂറ്റാണ്ടിൽ പ്രബലമായിരുന്ന ശ്രേഷ്ഠ മനുഷ്യ സിദ്ധാന്തം (Great Man Theory) അനുസരിച്ച് ചരിത്രത്തെ വിശകലനം ചെയ്യേണ്ടത് ശ്രേഷ്ഠ മനുഷ്യർ അല്ലെങ്കിൽ ജനനായകർ സമൂഹത്തിൽ ചെലുത്തിയ സ്വാധീനത്തിലധിഷ്ഠിതമായി വേണം. ഇത്തരം ആൾക്കാർ അവരുടെ വ്യക്തിപരമായ സവിശേഷത കൊണ്ടോ, ബുദ്ധികൊണ്ടോ, അതുല്യ പ്രതിഭകൊണ്ടോ, അവരുടെ പ്രാഭവം തെളിയിക്കുക വഴി ചരിത്രത്തിൽ നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്.

രാഷ്ട്ര നിർമ്മിതിയിൽ ക്രിസ്ത്യാനികളുടെ പങ്കിനെക്കുറിച്ച് പഠനം നടത്തുന്ന ആർക്കും വിസ്മരിക്കാനാകാത്ത നാമമാണ് അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടേത്. 2014-ൽ ഏറ്റെടുത്ത ഭരത മെത്രാൻ സംഘത്തിന്റെ (CBCI) അദ്ധ്യക്ഷസ്ഥാനം സ്തുത്യർഹമായി നിർവഹിച്ചു സ്ഥാനം ഒഴിയുമ്പോൾ ചരിത്രം അഭിവന്ദ്യ തിരുമേനിയെ അതി ശ്രേഷ്ടഠനെന്നെണ്ണും. അത്രമേൽ സ്വാധീനമാണ് മത രാഷ്ട്രീയ സാമൂഹിക മണ്ഡലങ്ങളിൽ അദ്ദേഹം ചെലുത്തിയത് - കാലം മായ്ക്കാത്ത വിധം.!

മെത്രാൻ സംഘത്തിന്റെ തലവനെന്ന നിലയിൽ അഭിവന്ദ്യ പിതാവ് വളരെ കാലികമായ നേതൃത്വവും ദിശാബോധവുമാണ് രാഷ്ട്ര നിർമ്മിതിക്കായി നല്കിയത്. കേന്ദ്ര സർക്കാരുമായി ചേർന്ന് മനുഷ്യ നന്മയാക്കായ് പ്രവർത്തിക്കുവാനും സർക്കാരിനു മുമ്പിൽ ജനങ്ങളുടെ വിവിധോന്മുഖമായ കാര്യങ്ങൾ എത്തിക്കുവാനും പിതാവിനു സാധിച്ചു. രാഷ്ട്രപതി രാമനാഥ് കോവിന്ദ്, പ്രധാനമന്ത്രി നരേന്ദ്രമോദി, മുൻപ്രസിഡന്റ് പ്രണബ് മുഖർജി എന്നിവരുമായി സൗഹൃദ സംഭാഷണങ്ങൾ നടത്തുവാനും ഭാരതസഭയെ സംബന്ധിക്കുന്ന കാര്യങ്ങളെക്കുറിച്ച് സംവേദിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.

എന്നാൽ ബാവായെ മറ്റുള്ളവരിൽ നിന്നും വ്യത്യസ്ഥനാക്കിയത് ഇത്തരം ഔദ്യോഗിക ദൗത്യങ്ങളായിരുന്നില്ല. പിതാവിന്റെ നേതൃത്വപാടവം അപ്രതീമവും അനിഷേധ്യവും സർവ്വോപരി സത്യസന്ധവുമായിരുന്നു. ഇന്നത്തെ സമകാലിക സാഹചര്യങ്ങളിൽ അക്ഷോഭ്യനായി കാര്യങ്ങൾ ഗൗരവത്തോടെ വിശകലനം ചെയ്യുവാനും അതേക്കുറിച്ച് വ്യക്തമായ നിലപാടുകൾ എടുക്കുവാനും അതിനനുസൃതമായി പ്രതികരിക്കുവാനും അതുല്യപാടവം ഉണ്ടായിരുന്നു. ദൃഢമനസ്സോടെ നിർഭയമായി നിർണ്ണായക തീരുമാനങ്ങളിലൂടെ അധികാര സ്ഥാനങ്ങളെ നേരിടുവാനും വേണ്ടിവന്നപ്പോഴെല്ലാം അനുകരണീയമായ രീതിയിൽ ഭാരതത്തിലുടനീളമുള്ള ക്രിസ്ത്യാനികൾക്ക് വേണ്ടി ആത്മാർപ്പണം നടത്തുക വഴി ഒരു യഥാർത്ഥ ജനനായകനായി പിതാവിനു ജനമനസ്സിൽ ഇടം നേടാനായി.

2017 ഡിസംബറിൽ നടന്ന ഒരു സംഭവം വളരെ ശ്രദ്ധേയമാണ്. ബി.ജെ.പി ഭരിക്കുന്ന മദ്ധ്യപ്രദേശിലെ സത്ന എന്ന ഒരു ഗ്രാമത്തിൽ കരോൾ ഗാനം പാടുകയായിരുന്ന 30-ൽ അധികം വൈദിക വിദ്യാർത്ഥികളെയും പുരോഹിതൻമാരെയും ബജ്‌രംഗ്ദൾ അനുയായികൾ മതപരിവർത്തനമെന്ന പേരിൽ അക്രമിക്കുകയും അവരെ പോലീസ് തടവിൽ ആക്കു

കയും ചെയ്തു. ഈ ക്രൂരതയുടെ പശ്ചാത്തലത്തിൽ ക്ലീമീസ് തിരുമേനി ആഭ്യന്തരമന്ത്രി രാജ്നാഥ് സിംഗിനെ കാണുവാനും അനീതിക്കെതിരെ മെത്രാൻ സംഘത്തെ നയിക്കുവാനും സന്നദ്ധനായി. യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറാകാൻ കൂസാക്കാതെ നിരപരാധികൾക്കാവശ്യമായ സംരക്ഷണം നൽകുവാൻ ആവശ്യപ്പെട്ടു. അവർ ചെയ്ത കുറ്റങ്ങളെ പ്രതി കുറ്റവാളികൾ ശിക്ഷിക്കപ്പെടണം. അവരുടെ പ്രവർത്തികൾ നിന്ദ്യവും രാഷ്ട്രത്തിന്റെ പ്രതിഛായക്ക് മങ്ങലേൽപ്പിക്കുന്നതുമാണ്. നമ്മുടെ നാനാത്വത്തിലുള്ള ഏകത്വം നാം കാത്തുസൂക്ഷിക്കേണ്ടതുണ്ട്. അതിനുവേണ്ടി നാം ഒരുമിച്ചു വർത്തിക്കണം. ജാതി മത വർഗ്ഗ ഭാഷാ പരിഗണനകൾക്കതീതമായി രാജ്യത്തിന്റെ ഉന്നമനത്തിനും അഖണ്ഠതയ്ക്കും വേണ്ടി പ്രവർത്തിക്കാൻ ക്രൈസ്തവ സമൂഹവും നേതൃത്വവും പ്രതിജ്ഞാബദ്ധമാണ്. കർദ്ദിനാൾ പറഞ്ഞു. മത തീവ്രതയിൽ മനം നൊന്ത് ഒരിക്കൽ മാധ്യമ പ്രവർത്തകരോടായി അദ്ദേഹം തന്റെ മന:സംഘർഷം പങ്കിട്ടു മതത്തിന്റെ പേരിൽ രാജ്യം ഭിന്നിക്കപ്പെടുന്നു. ഒരു ജനാധിപത്യ രാജ്യത്തിനു ഇതു ദോഷം ചെയ്യും. എന്റെ രാജ്യം മതനിരപേക്ഷമായി ഏകഗാത്രമായി വർത്തിക്കണം. അവിടെ മതധ്രുവീകരണം നടക്കുമ്പോൾ അതിനെ നാം നഖശിഖാന്തം എതിർക്കണം.

രാജ്യത്തിന്റെ സാംസ്കാരിക പൈതൃകം നിലനിറുത്തണമെന്നും ദേശാഭിമാനവും സ്വതന്ത്ര ഭാഷണവും ജന്മാവകാശമാണെന്നുമുള്ള സത്യം ധൈര്യപൂർവ്വം വിളിച്ചു പറയാൻ കർദ്ദിനാൾ തിരുമേനിക്ക് സാധിച്ചു.

ബാംഗ്ലൂർസെന്റ് ജോൺസിൽ വച്ചു നടന്ന CBCI യുടെ 33-ാം പൊതു സമ്മേളനത്തിൽ വച്ചു അധികാര സ്ഥാനങ്ങളിൽ ഇരിക്കുന്നവർ ഭരണഘടന നല്കുന്ന മൂല്യങ്ങളെ മുറുകെപ്പിടിക്കാൻ അടിയന്തിരമായി ആവശ്യപ്പെട്ടു. കൃപയ്ക്കും സാക്ഷ്യത്തിനുമായുള്ള ദൗത്യത്തിൽ ഏകത്വത്തിൽ നാനാത്വം എന്ന വിഷയത്തിൽ സംസാരിച്ചുകൊണ്ടിങ്ങനെ പ്രതിപാദിച്ചു.ഒരു ഐക്യരാഷ്ട്രമായി ഭരതത്തെ ഇന്നോളം നിലനിറുത്തിയത് അതിന്റെ മത നിരപേക്ഷതയും നാനാത്വവും ആണ്. ഈ അഖണ്ഡത അടിയന്തരമായി കാത്തുപരിപാലിക്കണം.

സമൂഹത്തിലെ പാവപ്പെട്ടവരിൽ പാവപ്പെട്ടവന്റെ ഉന്നമനം എന്നതാണ് നമ്മുടെ പ്രധാന ദൗത്യം. രാജ്യത്തിന്റെ ഉൾപ്രദേശങ്ങളിലെ ഗ്രാമവാസികളെ സഹായിക്കുക, ആരോഗ്യ സംരക്ഷണം ഏറ്റെടുക്കുക, ദളിത് മക്കളെ സ്വതന്ത്രരാക്കുക, സാമ്പത്തിക മാന്ദ്യത്തിന് അറുതി വരുത്തുക, ജനങ്ങൾക്ക് ഭയലേശമന്യേ ആരാധിക്കാനുള്ള സൗകര്യം സാധ്യമാക്കുക, എന്നിവയലൂടെ രാജ്യത്തെ സേവിക്കാൻ പിതാവ് പ്രതിജ്ഞാബദ്ധനാണ്. 2016 -ൽ പ്രകൃതി ക്ഷോഭം മൂലം ജീവനും അതിജീവനത്തിനും നാശം സംഭവിച്ചവർക്ക് സാമ്പത്തിക സഹായം ലഭ്യമാക്കുന്നതിന് ഐക്യദാർഢ്യം പ്രഖ്യാപിക്കുകയും ഭീകരവാദത്തിനെതിരെ ഒക്ടോബർ 16 പ്രാർത്ഥനാദിനമായി ആചരിക്കാൻ അപേക്ഷിക്കുകയും ചെയ്തു. രാഷ്ട്ര നിർമ്മിതിയിൽ ക്രൈസ്തവ സാന്നിധ്യം വെറുമൊരു അടിക്കുറിപ്പായി മാറാതിരിക്കാൻ പിതാവിന്റെ നിതാന്ത പരിശ്രമം ഒരു കെടാവിളക്കായിരിക്കും.

ഫ്രൻസിസ് മാർപാപ്പായെ ലോകത്തിലെ ഏറ്റവും സ്വാധീനം ചെലുത്തുന്ന 100 പേരിൽ ഒരാളായി തെരെഞ്ഞെടുത്തപ്പോൾ ചിക്കാഗോ ആർച്ച് ബിഷപ്പ് കർദ്ദിനാൾ ബ്ലെയിസ് പരിശുദ്ധപിതാവിനെ പ്രബലനായ സാക്ഷി എന്നാണ് വിശേഷിപ്പിച്ചത്. മാർപാപ്പയായി തിരഞ്ഞെടുക്കപ്പെടും മുൻപ് സഹ കർദ്ദിനാൾമാരോട് ഫ്രാൻസിസ് മാർപാപ്പ ഒരു താക്കീതെന്നോണം സ്വയ പ്രഖ്യാപിത സഭകളാവാതിരിക്കാൻ മുന്നറിയിപ്പു നല്കി. സമൂഹത്തിന്റെ അതിരുകളോളം ചെന്ന് പാവപ്പെട്ടവന്റെ ദൈന്യതയിൽ അവന്റെ അടുക്കൽ തങ്ങളുടെ ദൗത്യം കണ്ടെത്താൻ ആവശ്യപ്പെടുകയുണ്ടായി, എന്തെന്നാൽ അവിടെയത്രെ വിളിച്ചവന്റെ സാന്നിധ്യം കണ്ടെത്താനാവൂ. ഈ വാക്കുകൾ സ്വജീവിതത്തിലൂടെ ക്ലീമീസ് ബാവാ സാർത്ഥകമാക്കിക്കൊണ്ടിരുന്നു. വ്യത്യസ്ത വയലേലകളിലൂടെ.

നാം ജീവിക്കുന്നത് ദുർഘട ദിനങ്ങളിലാണ്. എന്നാൽ പ്രത്യാശയറ്റുപോയിട്ടുമില്ല. ചരിത്ര നാൾവഴിയിൽ കർദ്ദിനാൾ തിരുമേനിയെപ്പോലെയുള്ള ദൈവമനുഷ്യരുട ആത്മാർപ്പണത്തിന്റെ നിറവിൽ ഈ നാളുകൾ ഓർമ്മിക്കപ്പെടും. പുതിയൊരു നവചൈതന്യം ഭാരതമെത്രാൻ സംഘത്തിനു നല്കി പുതിയൊരു ദിശാ ബോധത്തിലേക്കു നയിക്കുവാൻ പിതാവിനു സാധ്യമായി എന്നത് ഈ നാളുകൾക്ക് നവോന്മേഷം നല്കുന്നു.

മുംബൈ ആർച്ച് ബിഷപ്പ് കർദ്ദിനാൾ ഓസ്‌വാൾഡ് ഗ്രേഷ്യസ് മെത്രാൻ സംഘത്തിന്റെ സാരഥ്യം ഏറ്റെടുക്കുമ്പോൾ, ക്ലീമിസ് തിരുമേനി ഒരുക്കിയ വഴികളിലൂടെ രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ മുന്നോട്ടുള്ള യാത്ര തുടരാം. മുന്നിലുള്ള ദൗത്യം ദുർഘടമാണ്. 52 എ. ഡി യിൽ ഭാരതമണ്ണിൽ ചേക്കേറിയ ക്രിസ്ത്യാനി ഇന്നും വെറും 2-3 ശതമാനമെയുള്ളു. മുസ്ലീംകൾ ആക്രമിക്കപ്പെടുന്നത് നിത്യസംഭവമായിക്കൊണ്ടിരിക്കുന്നു. അതിലും ചെറിയ ന്യൂനപക്ഷമായ ക്രൈസ്തവർ, തങ്ങൾക്കു നേരെയും, ആരാധനാലയങ്ങൾക്കു നേരെയും ആക്രമങ്ങൾ നേരിടുന്നു. 2017 -ൽ മാത്രം 216 ആക്രമങ്ങൾക്കു ക്രിസ്ത്യാനി ഇരയായി. World Watch എന്ന മാസിക ഭാരതത്തെ ന്യൂനപക്ഷ വിശ്വാസ സംരക്ഷണത്തിൽ 915-ാമതു അപകടസ്ഥലമായി കണക്കാക്കിയിരിക്കുന്നു.

ഈ ആപത്ഘട്ടത്തിൽ ജോൺ സ്കോട്ട് എന്ന ഒരു ആംഗ്ലിക്കൻ പുരോഹിതൻ പറയുന്ന വാക്കുകൾ ഒരു ക്രിസ്ത്യാനി എന്ന നിലയിൽ പ്രത്യാശ പകരുന്നു. ക്രൈസ്തവർ എന്ന നിലയിൽ സമൂഹത്തെ നിയതമായി സ്വാധീനിക്കാൻ രണ്ടു മാർഗ്ഗങ്ങളാണ് നമ്മുടെ മുന്നിൽ ഉള്ളത്. ആദ്യമായി നാം സമൂഹത്തിലേക്ക് ഇറങ്ങി ചെല്ലണം, രണ്ടാമതായി സമൂഹവുമായി നാം താതാത്മ്യം പ്രാപിക്കരുത്. ക്രിസ്തു അരുളിയ പോലെ നാം അതിലായിരിക്കാനും എന്നാൽ അതിലുള്ളവർ ആകാതിരിക്കാനുമായി പ്രത്യേകം ശ്രദ്ധിക്കണം. ഈ കാര്യത്തിൽ കർദ്ദിനാൾ ക്ലീമിസ് ബാവാ നൽകുന്ന ക്രൈസ്തവ സാക്ഷ്യം പ്രശംസനീയമാണ്. ക്രൈസ്തവ വിശ്വാസങ്ങളിലും മാനദണ്ഡങ്ങളിലും, ആദർശങ്ങളിലും അധിഷ്ഠിതമായി നിലനിൽക്കുമ്പോഴും വ്യത്യസ്തമായ ദൈവസാക്ഷ്യത്തിന്റെ ആദർശസമ്പൂർണതയിൽ ഭാരത ക്രൈസ്തവ സമൂഹത്തെ നയിക്കുവാനുള്ള അമൂർത്ത ദർശനം കർദിനാൾ ഗ്രേഷ്യസിന് നമുക്ക് ആശംസിക്കാം.

# ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന് പുതിയ നേതൃത്വം



**കർദ്ദിനാൾ ഓസ്‌വാൾഡ് ഗ്രേഷ്യസ്**
(പ്രസിഡന്റ്)



**ബിഷപ്പ് ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
(വൈസ് പ്രസിഡന്റ്)



**ആർച്ചുബിഷപ്പ് മാർ ജോർജ് ഞരളക്കാട്ട്**
(വൈസ് പ്രസിഡന്റ്)



**ബിഷപ്പ് തിയഡോർ മസ്കരനാസ്**
(സെക്രട്ടറി ജനറൽ)



ഭാരത കത്തോലിക്കാ മെത്രാൻ സമിതിയുടെ
(സിബിസിഐ) വൈസ് പ്രസിഡന്റായി
തെരഞ്ഞെടുക്കപ്പെട്ട
മാവേലിക്കര ഭദ്രാസനാദ്ധ്യക്ഷൻ
അഭിവന്ദ്യ **ജോഷ്വാ മാർ ഇഗ്നാത്തിയോസ്** പിതാവിന്

## ആശംസകൾ

സിബിസിഐ
ദൈവശാസ്ത്ര കമ്മീഷൻ
ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ട
അഭിവന്ദ്യ ആർച്ചുബിഷപ്പ്

# തോമസ് മാർ കൂറിലോസ്

പിതാവിന്
ആശംസകൾ



# ക്രൈസ്തവ കാഹളം മാസികയ്ക്ക് പുതിയ പത്രാധിപ സമിതിയും ഉപദേശക സമിതിയും

**ക്രൈസ്തവ കാഹളം മാസികയുടെ പത്രാധിപ സമിതി രക്ഷാധികാരി അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ പുനഃസംഘടിപ്പിച്ചു. കഴിഞ്ഞ അഞ്ചു വർഷമായി പ്രവർത്തിച്ചിരുന്ന സമിതി ആണ് പുനഃസംഘടിപ്പിച്ചത്. മാസികയുടെ ചീഫ് എഡിറ്ററായി ഫാ. ബോവസ് മാത്യു തുടരും. എഡിറ്ററായി ഫാ. ഷീൻ പാലക്കുഴിയെ നിയമിച്ചു. പത്ത് അംഗങ്ങളുള്ള പത്രാധിപസമിതിയേയും നിയമിച്ചു.**



### ഫാ. ബോവസ് മാത്യു
(ചീഫ് എഡിറ്റർ)

തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികൻ. സഭയുടെ യുവജന വിഭാഗമായ മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് തിരുവനന്തപുരം മേജർ അതിരൂപത ഡയറക്ടർ, സാമൂഹ്യ സേവന വിഭാഗമായ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ എക്സിക്യൂട്ടീവ് ഡയറക്ടർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. മേജർ അതിരൂപതയുടെ പബ്ലിക്ക് റിലേഷൻസ് ഓഫീസറും (പി. ആർ. ഒ), മീഡിയ കോർഡിനേറ്ററും, ഇപ്പോൾ അഞ്ചൽ വൈദിക ജില്ലാ വികാരിയുമാണ്. സോഷ്യൽ വർക്കിൽ മാസ്റ്റർ ബിരുദവും റോമിലെ സെന്റ് തോമസ് അകിനാസ് യൂണിവേഴ്സിറ്റിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ലൈസൻഷ്യേറ്റും നേടിയിട്ടുണ്ട്.



### ഫാ. ഷീൻ പാലക്കുഴി
(എഡിറ്റർ)

തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികൻ. ഇപ്പോൾ പാറശ്ശാല രൂപതയിൽ ശുശ്രൂഷ ചെയ്യുന്നു. സെന്റ് അലോഷ്യസ് മൈനർ സെമിനാരി പ്രൊക്കുറേറ്റർ, സർവ്വോദയ വിദ്യാലയ, മാർ ഈവാനിയോസ് കോളേജ് എന്നിവിടങ്ങളിലെ ബർസാർ തുടങ്ങിയ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ ബാലരാമപുരം നസ്രത്ത് ഹോം സ്കൂളിന്റെ മാനേജർ ആണ്. കേരള സർവ്വകലാശാലയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ മാസ്റ്റർ ബിരുദം നേടിയിട്ടുണ്ട്. 'ആത്മജം' എന്ന പേരിൽ സാമൂഹ്യ മാധ്യമങ്ങളിൽ എഴുതുന്ന ബ്ലോഗ് വളരെ പ്രശസ്തമാണ്.

## പത്രാധിപ സമിതി അംഗങ്ങൾ



### റവ. ഡോ. ജോൺ പടിപ്പുരക്കൽ

പട്ടം സെന്റ്മേരിസ് കത്തീഡ്രൽ വികാരി. കേരളത്തിനകത്തും പുറത്തുമുള്ള വിവിധ മേജർ സെമിനാരികളിൽ മോറൽ തിയോളജി പ്രൊഫസർ, മാവേലിക്കര രൂപത വികാരി ജനറൽ, കുവൈറ്റിലേയും ഗൾഫ് മേഖലയിലേയും കോർഡിനേറ്റർ തുടങ്ങിയ ചുമതലകൾ വഹിച്ചിട്ടുണ്ട്. അനേകം ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ സ്ഥിരമായി എഴുതുന്നു. ഗ്രന്ഥകർത്താവും പ്രഭാഷകനും എന്ന നിലയിൽ അറിയപ്പെടുന്നു. റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയിൽ നിന്നും മോറൽ തിയോളജിയിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്.

# ക്രൈസ്തവ കാഹളം മാസികയ്ക്ക് പുതിയ പത്രാധിപ സമിതിയും ഉപദേശക സമിതിയും



### റവ. ഫാ. ജോസഫ് വള്ളിയാട്ട്

സെന്റ് മേരിസ് മലങ്കര സെമിനാരിയിൽ ദൈവശാസ്ത്ര വിഭാഗത്തിൽ പ്രൊഫസ്സർ, രജിസ്ട്രാർ എന്നീ ചുമതലകൾ വഹിക്കുന്നു. നിരവധി ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ലേഖനങ്ങൾ എഴുതുന്നു. റോമിലെ സെന്റ് അഗസ്റ്റിൻ യൂണിവേഴ്സിറ്റിയിൽ നിന്നും സഭാ ചരിത്രത്തിൽ ലൈസെൻഷ്യേറ്റും നേടിയിട്ടുണ്ട്. ഇപ്പോൾ കോട്ടയം പൗരസ്ത്യ വിദ്യാപീഠത്തിൽ ദൈവശാസ്ത്രത്തിൽ ഗവേഷണം നടത്തുന്നു.



### റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ

തിരുവനന്തപുരം മേജർ അതിരൂപതയിൽ സെന്റ് അലോഷ്യസ് മൈനർ സെമിനാരി റെക്ടർ, വിശ്വാസ പരിശീലന കാര്യാലയം ഡയറക്ടർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ ദൈവശാസ്ത്ര വിഭാഗത്തിൽ പ്രൊഫസറും തിരുവനന്തപുരം മേജർ അതിരൂപത ബൈബിൾ പ്രേക്ഷിത കാര്യാലയ ഡയറക്ടറുമാണ്. കോട്ടയം പൗരസ്ത്യ വിദ്യാപീഠത്തിൽ നിന്നും ദൈവശാസ്ത്രത്തിൽ മാസ്റ്റർ ബിരുദം നേടിയിട്ടുണ്ട്.



### റവ.ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ

തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിൽ വൈസ് പ്രിൻസിപ്പാളും സുറിയാനി വിഭാഗം പ്രൊഫസ്സറുമാണ്. സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിലും സെന്റ് മേരീസ് മലങ്കര സെമിനാരിയിലും സുറിയാനി ഭാഷ പഠിപ്പിക്കുന്നു. മഹാത്മഗാന്ധി സർവ്വകലാശാലയിൽ നിന്നും സുറിയാനി ഭാഷയിൽ മാസ്റ്റർ ബിരുദം നേടിയിട്ടുണ്ട്.



### റവ. ഫാ. വർഗ്ഗീസ് വിനയാനന്ദ് OIC

ബഥനി നവജീവൻ പ്രൊവിൻസിലെ അംഗം. നാലാഞ്ചിറ സെന്റ് തോമസ് ഇടവക വികാരി, റോമിലെ ഉർബാനിയൻ യൂണിവേഴ്സിറ്റിയിൽ നിന്നും അജപാലന ദൈവശാസ്ത്രത്തിൽ ലൈസെൻഷ്യേറ്റ് നേടിയിട്ടുണ്ട്.



### ഡോ. കെ. വി. തോമസ്സുകുട്ടി

അഞ്ചൽ സെന്റ് ജോൺസ് കോളേജിൽ ചരിത്ര വിഭാഗം മേധാവി, പ്രിൻസിപ്പാൾ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ സഭാ തലത്തിൽ വിദ്യാഭ്യാസ സിനഡൽ കമ്മീഷന്റെ സെക്രട്ടറിയും സെന്റർ ഫോർ ഹ്യൂമൻ റിസോഴ്സ് ഡിവലപ്മെന്റ് ആൻഡ് എക്സ്റ്റെൻഷൻ ഡയറക്ടർ, കേരള സർവ്വകലാശാലയിൽ നിന്നും ചരിത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്.

# ക്രൈസ്തവ കാഹളം മാസികയ്ക്ക് പുതിയ പത്രാധിപ സമിതിയും ഉപദേശക സമിതിയും



### സി. ഡോ. ആർദ്ര SIC

ബഥനി തിരുവനന്തപുരം പ്രൊവിൻസിൽ കൗൺസിലർ, പ്രൊവിൻഷ്യൽ സുപ്പീരിയർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ ബഥനി സന്യാസിനി സമൂഹത്തിന്റെ അസി. മദർ ജനറലാണ്. റോമിലെ സെന്റ് തോമസ് അക്വിനാസ് യൂണിവേഴ്സിറ്റിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്.



### സി. ഡോ. അഞ്ജലി തെരേസ് DM

മേരി മക്കൾ സന്യാസിനി സമൂഹത്തിലെ തിരുവനന്തപുരം പ്രൊവിൻസിൽ കൗൺസിലർ, അസി.പ്രൊവിൻഷ്യാൾ സുപ്പീരിയർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ കാതോലിക്കേറ്റ് സെന്ററിൽ കൂരിയ ഓഫീസ് സെക്രട്ടറിയായി ശുശ്രൂഷ ചെയ്യുന്നു. ബൽജിയത്തിലെ ലുവൈൻ യൂണിവേഴ്സിറ്റിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്.



### ഡോ. ഷെർളി സ്റ്റുവർട്ട്

മാർ ഈവാനിയോസ് കോളേജിൽ ഇംഗ്ലീഷ് വിഭാഗത്തിൽ അസോസിയേറ്റ് പ്രൊഫസ്സർ. നിരവധി ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ലേഖനങ്ങൾ എഴുതുന്നു. കേരള സർവ്വകലാശാലയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്.



### ശ്രീ. രാജു മാത്യു

മലയാള മനോരമയുടെ കൊല്ലം യൂണിറ്റിൽ സീനിയർ സബ് എഡിറ്റർ. കേരള പത്ര പ്രവർത്തക യൂണിയന്റെ വൈസ് പ്രസിഡന്റ് ആണ്. നിരവധി ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ലേഖനങ്ങൾ എഴുതുന്നു. നിരവധി അവാർഡുകൾ നേടിയിട്ടുണ്ട്.

## ക്രൈസ്തവ കാഹളം മാസികയ്ക്ക് പുതിയ പത്രാധിപ സമിതിയും ഉപദേശക സമിതിയും

### ഉപദേശകസമിതി



**ശ്രീ. ജേക്കബ് പുന്നൂസ്**

മുൻ ഡി. ജി. പി, ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറിയും പുഷ്പഗിരി മെഡിക്കൽ കോളെജ് ചീഫ് എക്സിക്യൂട്ടീവ് ഡയറക്ടർ.



**റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ**

ദീർഘകാലം ക്രൈസ്തവ കാഹളം മാസികയുടെ ചീഫ് എഡിറ്ററും പത്രാധിപ സമിതി അംഗവുമായിരുന്നു. മാർ ബസേലിയോസ് എൻജിനിയറിംഗ് കോളെജിന്റെ ബർസാർ ആയിരുന്നു.



**റവ. ഫാ. തോമസ് കയ്യാലയ്ക്കൽ**

ദീർഘകാലം മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ സഭാ ഡയറക്ടറായിരുന്നു. ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതാ പ്രൊക്കുറേറ്റർ.



**ഡോ. തോമസുകുട്ടി പനച്ചിക്കൽ**

മാർ ഈവാനിയോസ് കോളെജിൽ പ്രൊഫസറായിരുന്നു. ഇപ്പോൾ മാർ ഗ്രിഗോറിയോസ് ലോ കോളെജ് വൈസ് പ്രിൻസിപ്പൽ.



**ശ്രീ. ബോബി എബ്രഹാം**

മലയാള മനോരമ പത്തനംതിട്ട യൂണിറ്റിൽ സീനിയർ സബ് എഡിറ്റർ. കേരള പത്രപ്രവർത്തക യൂണിയൻ പ്രസിഡന്റ് ആയിരുന്നു. നിരവധി പ്രസിദ്ധീകരണങ്ങളിൽ ലേഖനങ്ങൾ എഴുതുന്നു.



**റവ. ഫാ. തോമസ് മുകളുംപുറത്ത്**

സർക്കുലേഷൻ മാനേജർ.

ഇപ്പോൾ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ഡയറക്ടർ. സെന്റ് മേരീസ് പ്രസ് മാനേജരായും വിശ്വാസ പരിശീലന കാര്യാലയം ഡയറക്ടറായും സേവനമനുഷ്ടിച്ചിട്ടുണ്ട്.



**റവ. ഫാ. ആന്റണി മരിയഭവൻ**

മാനേജർ, (മാർക്കറ്റിംഗ് & അഡ്വർടൈസ്മെന്റ്)

സർവോദയ വിദ്യാലയങ്ങളുടെ ബർസാർ, മേജർ അതിരൂപതാ അസോസിയേറ്റ് പ്രൊക്കുറേറ്റർ എന്നീ ചുമതലകൾ വഹിക്കുന്നു.



# നർമ്മഭൂഷണെ തേടി പത്മഭൂഷൺ

**അലക്സ് തെക്കൻനാട്ടിൽ**

**കേരളത്തിന്റെ നർമ്മഭൂഷണെ തേടി ഒടുവിൽ പത്മഭൂഷണും.**

നൂറുവർഷത്തിനുള്ളിൽ എത്ര പുരസ്കാരം ലഭിച്ചുവെന്ന് കൃത്യമായി പറയാൻ കഴിയില്ലെങ്കിലും ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്തായുടെ ജീവിതരേഖയിൽ നൂറോടടുത്ത് പുരസ്കാരം ലഭിച്ചിട്ടുണ്ടെന്നാണ് തിരുമേനിയോട് ഏറ്റവും അടുപ്പമുള്ളവർ പറയുന്നത്. ഈ പുരസ്കാരങ്ങൾ എല്ലാംകൂടീ കൂട്ടിയാലും നൂറാം വയസ്സിൽ പ്രഖ്യാപിച്ച വലിയ ബഹുമതിക്കൊപ്പം വരില്ല. ഭാരതത്തിന്റെ പരമോന്നത പുരസ്കാരങ്ങളിൽ ഒന്നായ പത്മഭൂഷൺ ബഹുമതി തന്നെ മാർ ക്രിസോസ്റ്റത്തെ തേടിയെത്തി.

അദ്ദേഹത്തിന്റെ ചിന്തകളും ദർശനങ്ങളും സമൂഹം വളരെ ശ്രദ്ധയോടെയാണ് നോക്കികാണുന്നത്. ജനിച്ച നാടിനോടും വളർന്ന മണ്ണിനോടും ഇടപഴകിയ സമൂഹത്തോടുമുള്ള കൂറും പ്രതിബദ്ധതയുമാണ് പത്മഭൂഷൺ പുരസ്കാരത്തിന് അദ്ദേഹത്തെ പരിഗണിക്കാൻ ഇടയാക്കിയത്. ഇന്ത്യയിലെ ബിഷപ്പുമാരുടെ ഗണത്തിൽ പത്മപുരസ്കാരം ലഭിക്കുന്ന ആദ്യ സഭാപിതാവുകൂടിയാണ് ഈ വലിയ മെത്രാപ്പോലീത്ത.

### അംഗീകാരം വൈകിയതല്ല ചിലർക്ക് നേരത്തെ കൊടുത്തതാണ്.

പത്മഭൂഷൺ പ്രഖ്യാപനം അറിഞ്ഞ് മാരാമൺ അരമനയിലെത്തിയ മാധ്യമ പ്രവർത്തകർ ചോദിച്ചു ഈ അംഗീകാരം കിട്ടാൻ വൈകിയോ? മാർ ക്രിസോസ്റ്റത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു. ഈ അംഗീകാരം വൈകിയിട്ടൊന്നുമില്ല, വേറെ ചിലർക്ക് നേരത്തെ കൊടുത്തതാണ്. രാജ്യത്തെ വലിയ പൗരന്മാരിൽ ഒരാളല്ല ഞാൻ. ഇപ്പോഴും പഴയ തിരുമേനി തന്നെ.

### ജനങ്ങളും സർക്കാരും തന്ന അംഗീകാരം

പത്മഭൂഷൺ ജനങ്ങളും സർക്കാരും തന്ന അംഗീകാരമാണ്. ഈ അംഗീകാരം സാധുക്കളെ സംരക്ഷിക്കാൻ ശ്രമിച്ചതിനുള്ള അംഗീകാരമാണെന്നു തിരിച്ചറിയുന്നു. സാധുക്കളെ സ്നേഹിക്കാൻ തനിക്ക് ആയി എന്നുപറയുന്നില്ല. എന്നാൽ സ്നേഹിക്കാൻ ശ്രമിച്ചു. ഒരു ബിഷപ്പിന് ആദ്യമായി പത്മഭൂഷൺ കിട്ടുന്നതിൽ എനിക്ക് വിഷമമുണ്ട്. മറ്റുള്ളവരെക്കാൾ നന്നായി എന്തെങ്കിലും ചെയ്തിട്ടായിരിക്കുകയില്ല ഇത്. അവർ ചെയ്ത അബദ്ധങ്ങൾ പലതും ഞാൻ ചെയ്യാതിരുന്നതാവാം എന്റെ മേന്മ.

പുരസ്കാരം തരട്ടെയെന്ന് കേന്ദ്രസർക്കാർ പ്രതിനിധി വിളിച്ചു ചോദിച്ചു. ഒന്നും ആവശ്യപ്പെടില്ലെങ്കിലും തന്നാൽ വേണ്ടെന്ന് പറയുന്നവനല്ലെന്നു മറുപടിയും നല്കി.

### സാധാരണക്കാരനു ലഭിച്ച അംഗീകാരം

സാധാരണ പൗരനെ അംഗീകരിക്കുന്ന ഭാരതത്തിന്റെ മഹത്വം മൂലമാണ് ഈ പത്മഭൂഷൺ ഇങ്ങ് മാരാമണ്ണിലുമെത്തിയത്. സാധാരണക്കാരന് അംഗീകാരം നൽകുന്നത് ഭാരതീയ സംസ്കാരത്തിന്റെ ഭാഗമാണ്. മറ്റു രാജ്യങ്ങളിൽ പ്രമാണിമാർക്കാണ് പുരസ്കാരം നൽകുന്നത്.

പത്മഭൂഷണെക്കാൽ സന്തോഷം പാവങ്ങൾക്ക് മൂന്നുനാലു വീടുണ്ടാകുന്നത്.ഈ നാട്ടിൽ വീടില്ലാത്തവർ ഇനിയുമുണ്ട്. അവർക്ക് വീടുണ്ടാകേണ്ടതുണ്ട്. വീടില്ലാത്തവർക്കു വീടുണ്ടാക്കി കൊടുത്തെങ്കിലേ മനുഷ്യത്വം പൂർണ്ണമാകൂ. പത്മഭൂഷൺ ലഭിക്കുന്നതിനെക്കാൾ സന്തോഷം പാവങ്ങൾക്ക് മൂന്നുനാല് വീടുണ്ടായി കാണുന്നതാണ്.

പാവങ്ങൾക്കു നാലു വീടുണ്ടാകുന്നതാണ് ഏറെ സന്തോഷമെന്ന് മാർ ക്രിസോസ്റ്റം വെറുതെ പറയുന്നതല്ല. വീടില്ലാത്തവരെ പുനഃരധിവസിപ്പിക്കുന്നതിൽ അദ്ദേഹം കാട്ടിയ മാതൃക എല്ലാവരിലും പ്രശംസനീയമാണ്. തിരുവല്ലയിൽ റെയിൽവേ പുറമ്പോക്കിൽ നിന്നും കുടിയൊഴിപ്പിക്കപ്പെട്ട മുപ്പതോളം കുടുംബങ്ങൾത്ത് തിരുവല്ല നഗരത്തിൽ തന്നെ സ്ഥലം കണ്ടെത്തി വീട് നിർമ്മിച്ചു നൽകാൻ മാർ ക്രിസോസ്റ്റത്തിന്റെ നേതൃത്വത്തിന് കഴിഞ്ഞു.





മാർ ക്രിസോസ്റ്റം നവതി പിന്നിട്ടപ്പോൾ നൂറിലേറെ വീടുകളാണ് നിർധനനായ വർക്ക് നിർമ്മിച്ചു നല്കിയത്. ആന്ധ്രയിൽ നിന്ന് കേരളത്തിൽ നാടോടിയായെത്തിയ സുബ്രഹ്മണ്യൻ ആ സ്നേഹം ഏറെ അറിഞ്ഞ ആളാണ്. വലിയ മെത്രാപ്പോലീത്തായുടെ കരുതലിനെപറ്റി മുരുകനു പറയാനുണ്ട്. ആ കഥ ഇങ്ങനെ. ആന്ധ്രാപ്രദേശിലെ തിരുപ്പതിയാണ് എന്റെ സ്വദേശം. അച്ഛനും അമ്മയ്ക്കും കുട്ടനെയ്ത്താണ് കുലത്തൊഴിൽ. തിരുവല്ല നഗരത്തിലെത്തിയ നാടോടി സംഘത്തിൽപെട്ട ആളായിരുന്നു ഞാൻ. എന്റെ അമ്മ ചെല്ലമ്മയോടൊപ്പം കടത്തിണ്ണയിലും മറ്റും കിടന്നാണ് ഞങ്ങൾ രാത്രിയിൽ ഉറങ്ങിയിരുന്നത്. ഭിക്ഷാടനമായിരുന്നു വരുമാന മാർഗ്ഗം. പന്ത്രണ്ടു വർഷം മുൻപാണ് എന്റെ ജീവിതത്തെ മാറ്റിമറിച്ച സംഭവമുണ്ടായത്. രണ്ടായരത്തി അഞ്ചിലെ ക്രിസ്മസ് കാലയളവിലായിരുന്നു അത്. വൈ.എം.സി.എ. സെക്രട്ടറിയായിരുന്ന ജോയി ജോൺസൺ എന്റെയും ഞങ്ങളുടെ സംഘത്തിലുണ്ടായിരുന്ന കുട്ടികളുടെയും അടുത്തുവന്നു പറഞ്ഞു. നിങ്ങളെ ഒരു തിരുമേനി അന്വേഷിക്കുന്നു. നല്ല ഉടുപ്പും ഭക്ഷണവും കിട്ടും. എന്നോടൊപ്പം വന്നാൽ മതി. ഞങ്ങൾ ആദ്യം സമ്മതിച്ചില്ല. വല്ല അനാഥാലയത്തിലോ മറ്റു കൊണ്ടാക്കാനാണോയെന്ന സംശയം ഉയർന്നു. ജോയി സാറിന്റെയും മാർതോമ്മാ സഭയിലെ സാജൻ അച്ചന്റെയും നിർബന്ധത്തിനു വഴങ്ങി ഞങ്ങൾ സമ്മതിച്ചു.

ഞങ്ങളുടെ അടുത്തു ഒരു ജീപ്പ് വന്നു നിന്നു. ഞങ്ങൾ അതിൽ കയറി 16 നാടോടി കുട്ടികൾ ജീപ്പിലുണ്ടായിരുന്നു. ജീപ്പ് നേരെ ചെന്നു നിന്നത് മാർത്തോമ്മാ സഭയുടെ ആസ്ഥാനമായ പുലാത്തീനിലാണ്. അവിടെ ചെന്നപ്പോൾ താടി വളർത്തി കുപ്പായമിട്ടിരിക്കുന്ന ഒരാളെ കണ്ടു. ഞങ്ങൾ പുലാത്തീനിന്റെ മുറ്റത്തുനിന്നു ഓടി പോകാൻ ശ്രമിക്കുന്നതിനിടയിൽ ഏദ്ദേഹം പറഞ്ഞു ഭയപ്പെടേണ്ട ഭക്ഷണവും വസ്ത്രവും വാങ്ങി നൽകാനാണ് ഞാൻ നിങ്ങളെ വിളിപ്പിച്ചത്. നാടോടി സംഘത്തിന്റെ കൂട്ടത്തിൽ അൽപം മലയാളമറിയാവുന്ന എനിക്ക് കാര്യം മനസ്സിലായി. കൂട്ടുകാരോട് ഇത് ഞാൻ പറഞ്ഞു മനസ്സിലാക്കി. വൈ.എം.സി.എ. യിലെ ജോയി സാർ പറഞ്ഞു ഇതാണ് നിങ്ങളെ അന്വേഷിച്ച തിരുമേനി.

തിരുമേനിയും സാജൻ അച്ചനും ജോയി സാറും സാമൂഹികപ്രവർത്തകനായി ലാലൻ ചേട്ടനും ഞങ്ങൾ 16 കുട്ടികളും കൂടി നഗരത്തിലെ വസ്ത്രാലയത്തിൽ ചെന്നു. പുതുതായി തുടങ്ങിയ വസ്ത്രാലയമായിരുന്നു ഇത്. ഇവിടെ നിന്നും ഞങ്ങൾക്ക് ഇഷ്ടപ്പെട്ട വസ്ത്രങ്ങൾ തിരുമേനി അപ്പച്ചൻ വാങ്ങിതന്നു. ഇതിനു സമീപത്തുള്ള മുന്തിയ ഹോട്ടലിൽ എല്ലാവർക്കും വയറുനിറയെ ഭക്ഷണവും വാങ്ങിതന്നു. ഞങ്ങൾ സന്തോഷമായി മടങ്ങി.

അന്നു മുതൽ തുടങ്ങിയതാണ് ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്ത തീരുമേനിയും ഞാനുമായുള്ള ബന്ധം. കടത്തിണ്ണയിൽ കിടന്നുറങ്ങിയിരുന്ന എനിക്കും എന്റെ അമ്മയ്ക്കും ഒരു വീട് എന്നത് സ്വപ്നമായിരുന്നു. തിരുമേനി അപ്പച്ചന്റെ സഹായത്താൽ റയിൽവേ സ്റ്റേഷനു സമീപം മനോഹരമായ ഒരു കൊച്ചുവീട് നിർമ്മിച്ചു തന്നു. ഏഴു വർഷമായി ഈ വീട്ടിലാണ് താമസം. ഉപജീവനത്തിനായി ലോട്ടറികച്ചവടം നടത്താൻ സൈക്കിളിനും ലോട്ടറി ടിക്കറ്റിനും പണം തന്നു. തിരുമേനി അപ്പച്ചന്റെ ശുപാർശ

യിൽ തിരുവല്ല വൈ.എം.സി.എ. നടത്തുന്ന വികാസ് സ്കൂളിൽ അറ്റന്ററായി ജോലി ലഭിച്ചു. ലൈസൻസ് എടുക്കാൻ പ്രായമായപ്പോൾ ഡ്രൈവിംഗ് പഠിക്കാനും സഹായിച്ചു. തുടർന്ന് വികാസ് സ്കൂളിന്റെ മിനി ബസിന്റെ ഡ്രൈവറായി. ഇതിനിടയിൽ പഠിക്കാൻ പ്രോൽസാഹനം നല്കി. തിരുവല്ല നാഷണൽ കോളേജിൽ ചേർന്ന് എൻ.ഐ. ഒ.എസ്. സിലബസിൽ പത്ത്, ഹയർ സെക്കന്ററി കോഴ്സുകൾ പാസായി. രണ്ടു വർഷം മുൻപ് എന്റെ വിവാഹം ആശീർവദിക്കാനും അനുഗ്രഹിക്കുവാനും തിരുമേനി അപ്പച്ചൻ എത്തി. തിരുമേനി അപ്പച്ചനെ കണ്ടുമുട്ടിയില്ലായിരുന്നുവെങ്കിൽ ഒരു പക്ഷേ തിരുവല്ല വിട്ട് മറ്റു നഗരത്തിലേക്കും അവിടെ നിന്ന് മറ്റൊരിടത്തേക്കും പാലായനം ചെയ്യുന്ന നാടോടി മാത്രമായിരുന്നേനെ ഞാൻ. തിരുമേനി അപ്പച്ചന്റെ ഹൃദയത്തിന്റെ നന്മ വലുതാണ്. അതു ഞാൻ മാത്രമല്ല എല്ലാവരും തിരിച്ചറിയുന്നു. അപ്പച്ചൻ എനിക്ക് മുന്നിൽ അവതരിച്ച ദൈവമാണ്.

മാർത്തോമ്മാ സഭയിൽ വികാരി ജനറലായിരുന്ന വട്ടക്കോട്ടാൽ അടങ്ങപ്പുറത്ത് കലമണ്ണിൽ കെ.ഇ. ഉമ്മൻ കശീശയുടെയും കാർത്തികപ്പള്ളി കളക്കാട്ട് നടുക്കേവീട്ടിൽ ശോശാമ്മയുടെയും പുത്രനായി 1918 ഏപ്രിൽ 25 ന് ജനനം. 1922 മുതൽ 26 വരെ മാരാമൺ പള്ളി വക സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം. 1926 മുതൽ 1930 വരെ മാരാമൺ മിഡിൽ സ്കൂളിലും 1931 മുതൽ 1932 വരെ കോഴഞ്ചേരി ഹൈസ്കൂളിലും 1932 മുതൽ 1933 വരെ ഇരവിപ്പേരൂർ സെന്റ് ജോൺസ് ഹൈസ്കൂളിലും പഠനം. 1933 മുതൽ 1939 വരെ ആലുവ യു. സി. കോളേജ് വിദ്യാർത്ഥി.

ഇരവിപ്പേരൂർ ഇമ്മാനുവേൽ മാർത്തോമ്മാ പള്ളിയിൽ 1944-ലെ പുതുവർഷ ദിനത്തിലായിരുന്നു ഫിലിപ്പ് ഉമ്മൻ എന്ന യുവാവ് ശെമ്മാശപട്ടം സ്വീകരിക്കുന്നത്. അതേ വർഷം ജൂൺ 3 ന് വൈദീകനുമായി. ബെംഗളൂരു ഇടവക വികാരിയായി 1944 ൽ ചുമതലയേറ്റു. 1948 ൽ കൊട്ടാക്കര, മൈലം, പട്ടമല ഇടവകകളുടെ വികാരി. 1949 ൽ തിരുവനന്തപുരം വികാരി, 1951 മാങ്ങാനം പള്ളി വികാരി. 1953 മെയ് 20 ന് റമ്പാൻ സ്ഥാനം. മെയ് 23 ന് ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്ത, തോമസ് മാർ അത്തനാസിയോസ് സഫ്രഗൻ മെത്രാപ്പോലീത്ത എന്നിവരോടൊപ്പം ഇവരിലെ ഇളയവനായ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം എപ്പിസ്കോപ്പയായി.

1963-ൽ മിഷണറി ബിഷപ്. 1968 -ൽ അടൂർ-കൊട്ടാരക്കര ഭദ്രാസനാധിപൻ. 1980-ൽ തിരുവനന്തപുരം-കൊല്ലം ഭദ്രാസനാധ്യക്ഷൻ. 1990-ൽ റാന്നി-നിലയ്ക്കൽ, വടക്കേ അമേരിക്ക ഭദ്രാസന ബിഷപ്. 1999 മാർച്ച് 15 ഒഫിഷിയേറ്റിങ് മെത്രാപ്പോലീത്ത, 1999 ഒക്ടോബർ 23 ന് 20-ാം മാർത്തോമ്മാ (മാർത്തോമ്മാ മെത്രാപ്പോലീത്ത). പിന്നീട് മാർത്തോമ്മാ മെത്രാപ്പോലീത്ത സ്ഥാനം ഉപേക്ഷിച്ച് വിശ്രമ ജീവിതത്തിലേക്ക് കടന്നു.

## ക്രിസോസ്റ്റം ചിന്തകൾ

ഭാവിതലമുറയുടെ ജീവിതം അപകടപ്പെടുത്തും വിധം ഭൂമിയിലെ പ്രകൃതി വിഭവങ്ങൾ കൊള്ളയടിക്കപ്പെടുന്നു. സമ്പത്ത് ഇന്നൊരു ചെറിയ കൂട്ടത്തിന്റെ കുത്തകയാണ്. അതിന്റെ യഥാർത്ഥ ഉടമസ്ഥരായവർ സ്വന്തം നാട്ടിൽ അഭയാർത്ഥികളാക്കപ്പെട്ടു. ആദിവാസികൾ അവരുടെ സ്വാഭാവിക വാസസ്ഥലങ്ങളിൽ നിന്നു പുറംതള്ളപ്പെട്ടുകൊണ്ടിരിക്കുന്നു. സമ്പന്നർക്ക് ഉന്നത ജീവിതനിലവാരം ഉറപ്പാക്കാൻ ശബ്ദരഹിതരായ ജനപഥങ്ങൾക്ക് എല്ലാം ബലി കഴിക്കേണ്ടി വരുന്നു. ക്രിസോസ്റ്റത്തിന്റെ പ്രസംഗം കേട്ട് മാനസാന്തരപ്പെടാമെന്നു കരുതേണ്ട. എന്റെ പ്രസംഗം കേൾക്കാൻ വന്നവർക്കു നിരാശയോടെ മടങ്ങാം. എന്നാൽ ദൈവത്തിന്റെ വചനം കേൾക്കാൻ വന്നവർക്കു സന്തോഷത്തോടെ മടങ്ങാം. കർണ്ണാടകത്തിൽ മിഷണറിയായി പോകുന്നതിനു മുൻപ് അവിടെ പ്രവർത്തിച്ച പി. ഒ. ഫിലിപ്പിനെ കാണാൻ പോയി. സാറിനെ കണ്ടു ഗുണദോഷം വാങ്ങാൻ വന്നതാണെന്ന് പറഞ്ഞപ്പോൾ ഗുണം ദോഷമാക്കുന്ന പരിപാടി എന്റെ പക്കലില്ലെന്നായിരുന്നു മറുപടി. നീ അവിടെ ചെന്ന് ആരെയും മാനസാന്തരപ്പെടുത്തരുത്. അത് ദൈവത്തിന്റെ ജോലിയാണെന്ന് മാത്രം പറഞ്ഞ് അയച്ചു.

ആനുകാലിക ലോകം

# ശവഘോഷയാത്രയുടെ കണ്ണൂർ രാഷ്ട്രീയം





**ബോബി ഏബ്രഹാം**

ഇത്തവണ കണ്ണൂരിൽ ചിതറിയത് ഷുഹൈബ് എന്ന യുവാവിന്റെ രക്തമാണ്. ഉപ്പയും ഉമ്മയും മൂന്നു സഹോദരിമാരും അടങ്ങുന്ന കുടുംബത്തിന്റെ പ്രതീക്ഷ മാത്രമല്ല, കോൺഗ്രസ് പ്രസ്ഥാനത്തിനു വേണ്ടി സജീവമായി പ്രവർത്തിക്കുന്ന ആളും. അതേ, അതുമാത്രമാണ് ഷുഹൈബ് എന്ന യുവാവിനെ വെട്ടിവെട്ടിക്കൊല്ലാൻ കാരണം. കേരളത്തെ ഞെട്ടിച്ച രാഷ്ട്രീയ കൊലപാതകങ്ങൾ എടുത്താൽ അതിൽ ഒരെണ്ണം ഇതാവും എന്നതിൽ സംശയമില്ല. തലശ്ശേരിയിൽ ജയകൃഷ്ണൻ മാസ്റ്ററെ ക്ലാസ് മുറിയിൽ കടന്ന് കുട്ടികളുടെ മുന്നിലിട്ടു വെട്ടിക്കൊന്നതും വടകരയിൽ ടി.പി. ചന്ദ്രശേഖരനെ 51 വെട്ടിലൂടെ അരിഞ്ഞിട്ടതും മറക്കാറായിട്ടില്ല. ഇത്തവണ ബോംബെറിഞ്ഞു വീഴ്ത്തിയ ശേഷം 37 വെട്ടാണ് ഷുഹൈബിനെ വെട്ടിയത്. ഈ മൂന്നു കൊലപാതകങ്ങളിലും പ്രതിസ്ഥാനത്ത് സിപിഎം എന്ന രാഷ്ട്രീയ കക്ഷിയാണ് എന്നു കാണാം. കഴിഞ്ഞ കുറേക്കാലമായി സിപിഎം, ആർ എസ് എസ് സംഘട്ടനമാണ് നടന്നുകൊണ്ടിരുന്നതെങ്കിൽ ഇത്തവണ കൊലക്കത്തി നീണ്ടത് കോൺഗ്രസ് പ്രവർത്തകനു നേരെയാണെന്ന വ്യത്യാസമുണ്ട്.

അങ്ങ് വടക്ക് മഞ്ചേശ്വരം മുതൽ തെക്ക് മാഹിയുടെ ഓരം വരെയും കുറച്ചങ്ങോട്ട് മാറിയാൽ വടകര വരെയും പിന്നെ കൊട്ടിയൂരിനപ്പുറം വയനാടും അതിരിടുന്ന മണ്ണാണ് പഴയ കണ്ണൂർ. കാസർകോട് ജില്ലാ രൂപീകരിച്ചതോടെ വടക്കേ അതിർത്തി കാലിക്കടവ് ആയി മാറിയിട്ടുണ്ട്. എങ്കിലും കാസർകോടും കണ്ണൂരും പങ്കിടുന്നത് ഏതാണ്ട് ഒരേ സംസ്കാരമാണ്. തെയ്യങ്ങളുടെയും സവിശേഷമായ ആചാരങ്ങളുടെയും നാട്. കമ്യൂണിസത്തിന്റെ നെടുംകോട്ടയെന്നു പറയുമ്പോഴും ഇന്നും മനസ്സിലെങ്കിലും അയിത്തം കൊണ്ടുനടക്കുന്ന ഗ്രാമങ്ങൾ. പാർട്ടി ഗ്രാമങ്ങൾക്കു ക്ഷാമമില്ലാത്ത നാട്. ഈ സമാനതകൾക്കിടയിൽ മറ്റൊരു സമാനത കൂടി പറഞ്ഞില്ലെങ്കിൽ പൂർണമാവില്ല. അതു രാഷ്ട്രീയ കൊലപാതകങ്ങളാണ്. കണ്ണൂരും കാസർകോടും ഒരു പരിധിവരെ കോഴിക്കോടിന്റെ അതിർത്തിയായ വടകരയിലും ഇന്നും രാഷ്ട്രീയ കൊലപാതകങ്ങൾക്ക് അതിന്റേതായ ഇടമുണ്ട്. ആരു തുടങ്ങിവച്ചു, ആര് മുന്നോട്ടുകൊണ്ടുപോകുന്നു എന്നൊക്കെ ചർച്ച ചെയ്യുന്നതിൽ അർഥമുണ്ട് എന്നു തോന്നുന്നില്ല. ബിജെപി(ആർഎസ്എസ്)യും സിപിഎമ്മും ആണ് കൊമ്പുകോർത്ത് നിൽക്കു

ന്നത്. ഒരിടക്കാലത്ത് കോൺഗ്രസും രംഗത്തുണ്ടായിരുന്നുവെങ്കിലും അവർ പതുക്കെ അതിൽ നിന്ന് നിഷ്ക്രമിച്ചു. ഇപ്പോൾ ചാകാനും കൊല്ലാനും മറ്റു രണ്ടു പാർട്ടിക്കാർ മാത്രം സജീവമായി രംഗത്തുണ്ട്. എന്നാൽ അപ്രതീക്ഷിതമായി സിപിഎം കൊലക്കത്തി കോൺഗ്രസിനു നേരെ പെട്ടെന്നു തിരിച്ചിരിക്കുന്നു.

എത്രപേർ മരിച്ചു, എത്രപേർ മരിച്ചു ജീവിക്കുന്നു എന്നൊക്കെ കണക്കെടുക്കുന്നില്ല. എന്നാൽ ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ അവിടെ ജീവിച്ച ചുരുങ്ങിയ കാലത്തെ ചില അനുഭവങ്ങൾ മാത്രം ഓർത്തെടുക്കുന്നു.

ഒരു പുലർച്ചെ ഉണർന്നത് കെ.വി. സുധീഷ് എന്ന എസ്എഫ്ഐ പ്രവർത്തകന്റെ മരണവാർത്ത കേട്ടാണ്. പ്രിയ സുഹൃത്ത് മുരളി നാഗപ്പുഴയാണ് വിവരം വിളിച്ചുപറഞ്ഞത്. മുരളിയും ആദ്യം ധരിച്ചത് ഞങ്ങളുടെ സുഹൃത്തായ സുധീശൻ കൊല്ലപ്പെട്ടെന്നാണ്. എന്നാൽ രണ്ടാമതൊരു അന്വേഷണത്തിലാണ് അത് കെ.വി. സുധീഷ് ആണെന്നു വ്യക്തമായത്. സുധീഷ് സൗമ്യനായ ചെറുപ്പക്കാരനായിരുന്നു. വ്യക്തിപരമായി ആരോടും വിദ്വേഷം വച്ചുപുലർത്താത്ത ആൾ. വീട്ടിൽ ഉറങ്ങിക്കിടന്ന സുധീഷിനെ വിളിച്ചുണർത്തി വെട്ടിക്കൊല്ലുകയായിരുന്നു. മുമ്പ് സിപിഎം നടത്തിയ ഏതോ ആക്രമണത്തിന് ആർഎസ്എസ് നടത്തിയ പ്രതികാരം ആണ് അതെന്നായിരുന്നു പിന്നീട് കിട്ടിയ വിവരം. ഒരു ആർഎസ്എസ് നേതാവിന്റെ കാലു വെട്ടി മാറ്റിയ സംഭവത്തിനുള്ള പ്രതികാരം. ഇര ആ ചെറുപ്പക്കാരനായിപ്പോയി.

രാഷ്ട്രീയ കൊലപാതകങ്ങൾ എന്നും കണ്ണൂരിന് ഒരു ആഘോഷമാണ്. കുറേയേറെ രാഷ്ട്രീയ കൊലപാതകങ്ങൾ റിപ്പോർട്ട് ചെയ്യേണ്ടിവന്നിട്ടുണ്ട്.പരമ്പരാഗതമായ ആചാരാനുഷ്ഠാനങ്ങൾ പോലെയാണ് അവിടെ കൊലപാതകവും തുടർന്നുള്ള കാര്യങ്ങളും ചെയ്തുപോരുന്നത്. കൊല്ലപ്പെട്ടയാളെ സൗകര്യംപോലെ സർക്കാർ ആശുപത്രയിലെത്തിക്കുന്നു. പിന്നെ മോർച്ചറിയിലേക്ക്. പിറ്റേദിവസം ഹർത്താൽ പ്രഖ്യാപനം. അന്നു രാവിലെ കൊടിയുടെ നിറമനുസരിച്ച് മോർച്ചറിക്കു മുന്നിൽ ആൾക്കൂട്ടം ഉണ്ടാവും. അതാത് പാർട്ടി രീതിയനുസരിച്ച് അലങ്കരിച്ച രഥം (ശവം വഹിക്കാനുള്ള വാഹനം) തയ്യാറായിരിക്കും. പോസ്റ്റ്മോർട്ടം ചെയ്തു കിട്ടുന്ന മൃതദേഹത്തിൽ പാർട്ടിപതാക പുതപ്പിക്കുന്നതോടെ ആദ്യത്തെ ചടങ്ങു കഴിയുന്നു. പിന്നെ വികാരം ഉയർത്തുന്ന മുദ്രാവാക്യങ്ങളുടെ അകമ്പടിയോടെ മൃതദേഹം രഥത്തിലേക്ക്. പാർട്ടി ശക്തികേന്ദ്രങ്ങളിലൂടെയുള്ള ശവഘോഷയാത്രയാണ് പിന്നെ. മരിച്ചവന്റെ കുടുംബാംഗങ്ങൾക്ക് അവിടെ അവകാശമൊന്നുമില്ല. മരിച്ചയാൾ പാർട്ടിയുടെ സ്വത്താണ്. വീഥികൾ മുഴുവൻ പൊലീസ് കയ്യടക്കിയിട്ടുണ്ടാവും.എന്നാലും റോഡരികിൽ പാർട്ടിപ്രവർത്തകർ കാത്തുനിന്ന് മുദ്രാവാക്യം മുഴക്കും. പിന്നെ പാർട്ടി ഓഫിസിൽ പൊതുദർശനം. അവിടെനിന്ന് വീട്ടിലേക്ക്. നേതാക്കന്മാർ കാറിൽ വന്നിറങ്ങി അന്ത്യോപചാരം അർപ്പിക്കും. മുഷ്ടി ചുരുട്ടിയോ അല്ലാതെയോ അതാത് പാർട്ടി രീതി അനുസരിച്ച് അഭിവാദ്യം അർപ്പിക്കും. പിന്നെ മൃതദേഹം സംസ്കരിക്കുന്നതോടെ അന്നത്തെ ചടങ്ങ് തീരുന്നു.

പിന്നീട് പൊലീസിന്റെ ഊഴമായി. എതിർ പാർട്ടിയുടെ നേതാക്കളെ വിളിച്ച് കാര്യം പറയുന്നു. പ്രതികളെ ഹാജരാക്കണം. പാർട്ടി തന്നെ പ്രതികളെ നിശ്ചയിക്കുന്നു. യാഥാർഥ കൊലയാളികൾ പുറത്തായിരിക്കും. പാർട്ടി നിശ്ചയിക്കുന്ന പ്രതികളെ അറസ്റ്റ് ചെയ്യുന്നതോടെ പൊലീസിന്റെ റോളും പൂർത്തിയാകുന്നു. പിന്നെ കോടതിയായി, വിചാരണയായി. ഈ കാലയളവിലും പിന്നെ ശിക്ഷാ കാലയളവുണ്ടെങ്കിൽ അക്കാലത്തും നിശ്ചയിക്കപ്പെട്ട പ്രതിയുടെ കുടുംബകാര്യങ്ങൾ അതാത് പാർട്ടിക്കാർ നോക്കിക്കോളും.

(കൊലപാതകം നടക്കുമ്പോൾ തന്നെ പ്രതികൾ ആരെന്ന് പൊലീസിനറിയാം. ഒരു കൊലപാതകം നടന്നപ്പോൾ തന്നെ അന്നത്തെ ഒരു ഡിവൈഎസ്പി കൃത്യം ചെയ്ത ആളിന്റെ പേരു പറഞ്ഞു. അത് എങ്ങനെ അറിയാമെന്ന ചോദ്യത്തിനും അദ്ദേഹം കൃത്യമായി മറുപടി നൽകി. വെട്ടിക്കൊന്ന ശേഷം മുറിവിൽ മണ്ണുവാരിയിട്ടിട്ടുണ്ട്. ആ രീതിയിൽ കൊലപാതം നടത്തുന്നത് .. ആണ്. എന്നിട്ടും പിടിക്കപ്പെട്ടത് മറ്റൊരാളാണെന്നത് കഥയിലെ ഉത്തരമില്ലാത്ത ഭാഗം)

പ്രതിയെ നിശ്ചയിക്കലും ഹാജരാക്കലും ഒരുവശത്തു നടക്കുമ്പോൾ തന്നെ മറുപക്ഷത്തിന് തിരിച്ചടി നൽകാനുള്ള ഒരുക്കവും നടന്നിരിക്കും. സ്വന്തം കൊലയാളി സംഘത്തിന് സന്ദേശം നൽകുന്നു. അവർ കൃത്യമായി കൊലപാതകം ആസൂത്രണം ചെയ്യുന്നു. നടപ്പാക്കുന്നു. ഇതാണ് രീതി.

ഇതിനിടയിൽ സർവകക്ഷി സമാധാനയോഗം എന്ന ആചാരവും ഉണ്ടാവും. കലക്ടറുടെ സാന്നിധ്യത്തിൽ എല്ലാ നേതാക്കളും പരസ്പരം കുറ്റപ്പെടുത്തും. സമാധാനം പുലരണമെന്ന് അവസാനം പറഞ്ഞ് യോഗം അവസാനിപ്പിക്കും. യോഗം കഴിഞ്ഞു പുറത്തിറങ്ങും മുൻപുതന്നെ അടുത്ത അക്രമം അരങ്ങേറിയിരിക്കും.

1992 സമയത്ത് കണ്ണൂരിൽ കെ. സുധാകരൻ ആയിരുന്നു കോൺഗ്രസിന്റെ കിരീടം വയ്ക്കാത്ത രാജാവ്. അടിയ്ക്കു തിരിച്ചടി എന്ന നിലയിലായിരുന്നു സുധാകരന്റെ പ്രവർത്തനം. അക്കാലത്താണ് സിപിഎം, ആർഎസ്എസ് സംഘർഷത്തിനൊപ്പം സിപിഎം, കോൺഗ്രസ് സംഘർഷവും രൂപപ്പെട്ടത്. അന്ന് ഫുട്ബോളിൽ ഗോൾ അടിക്കുന്നതുപോലെ കണക്കു തീർത്ത് ഇരുപക്ഷവും വെട്ടിക്കൊന്നു. ഒരുപക്ഷേ മറ്റു ജില്ലക്കാർക്ക് അന്നത്തെ അവസ്ഥ പറഞ്ഞാൽ മനസ്സിലാക്കാനാവില്ല. കണ്ണൂർ ജില്ലാ ആശുപത്രിയിൽ ഒരു രാത്രി മുഴുവൻ നിന്ന് എണ്ണം എടുത്തിട്ടുണ്ട്. ഇരുപക്ഷവും തമ്മിലുള്ള സംഘർഷത്തിൽ പരുക്കേറ്റവരെയും കൊണ്ട് വാഹനങ്ങൾ ആശുപത്രിയിലേക്ക് വന്നുകൊണ്ടേയിരുന്നു.

അന്നും കോൺഗ്രസിനുള്ളിൽ അടിക്കു തിരിച്ചടി രാഷ്ട്രീയത്തോട് എതിർപ്പുള്ളവർ ഏറെയായിരുന്നു. അവർ പരസ്യമായി എതിർപ്പ് പ്രകടിപ്പിക്കുകയും ചെയ്തു. ഏതായാലും ഇടക്കാലത്ത് കോൺഗ്രസ് ഇത്തരം അക്രമരാഷ്ട്രീയത്തിൽ നിന്ന് പിൻവാങ്ങി. പിന്നീട് പൂർണമായും ആർഎസ്എസ് – സിപിഎം സംഘർഷം മാത്രമായി അതു മാറി. ആ സംഘർഷത്തിന്റെ പാരമ്യത്തിലാണ് ബിജെപി നേതാവ് ജയകൃഷ്ണൻ മാസ്റ്റർ ക്രൂരമായി വധിക്കപ്പെടുന്നത്. ക്ലാസ് മുറിയിൽ കുട്ടികളുടെ മുന്നിലിട്ടായിരുന്നു വെട്ടിക്കൊല്ലൽ. കൊലപാതകം കണ്ട പല കുട്ടികളുടെയും മാനസികനില തന്നെ തെറ്റി. ആ കൊലപാതകം മറ്റൊരു തിരിച്ചറിവു കൂടിയായിരുന്നു. നേതാക്കളും സുരക്ഷിതരല്ല. അതിനു മുമ്പുവരെ നേതാക്കളെ ആക്ര

മിക്കുന്ന പതിവില്ല. കൊല്ലുന്നതും കൊല്ലപ്പെടുന്നതും അണികളാണ്.

ഇന്നും കൊലപാതക രാഷ്ട്രീയം കണ്ണൂരിൽ അഭംഗുരം തുടരുന്നു. ഏറെക്കാലമായി ആർഎസ്എസ് – സിപിഎം സംഘർഷമാണ് കേൾക്കുന്നത്. ഇതിനിടയിലായിരുന്നു വടകരയിൽ സിപിഎം വിട്ട് ആർഎംപി രൂപീകരിച്ച ടി.പി. ചന്ദ്രശേഖരനെ 51 വെട്ട് വെട്ടി കൊലപ്പെടുത്തിയത്. പതിവുപോലെ ഹാജരാക്കുന്ന പ്രതികളെ വച്ച് ആ കേസും തീർക്കേണ്ടതായിരുന്നു. എന്നാൽ പൊലീസ് പതിവില്ലാതെ യഥാർഥ പ്രതികളെ തന്നെ അറസറ്റ് ചെയ്തു. അന്വേഷണം പാർട്ടി നേതാക്കളിലേക്കു നീണ്ടു. അവരിൽ ചിലരും അറസ്റ്റിലായി. അന്വേഷണം ഉന്നത നേതാക്കളിലേക്ക് കടക്കുമെന്ന ഘട്ടത്തിൽ ഒത്തുതീർപ്പായി. അന്വേഷണം അവിടെ അവസാനിച്ചു. സത്യത്തിൽ അന്ന് അന്വേഷണം കുറേക്കൂടി മുന്നോട്ടുകൊണ്ടുപോയിരുന്നെങ്കിൽ ചില വൻതോക്കുകളെങ്കിലും ബുദ്ധിമുട്ടിലാകുമായിരുന്നു.

ടി.പി. ചന്ദ്രശേഖരനെ വധിക്കാനുള്ള കാരണം അദ്ദേഹം സിപിഎമ്മിനു ബദലായി പുതിയ രാഷ്ട്രീയ പ്രസ്ഥാനം പടുത്തുയർത്തി എന്നതും ആ പ്രസ്ഥാനത്തിന് വേരുറപ്പിക്കാനായി എന്നതും ആയിരുന്നു. ഇതുതന്നെയാണ് കണ്ണൂരിൽ അരങ്ങേറുന്ന രാഷ്ട്രീയ കൊലപാതകങ്ങളുടെ പിന്നിലുള്ളതും. ബിജെപി എന്ന രാഷ്ട്രീയ കക്ഷി കണ്ണൂരിൽ വേരുറപ്പിക്കാൻ ആർഎസ്എസിലൂടെ നടത്തുന്ന ശ്രമങ്ങളും അതിനെ നേരിടാൻ സിപിഎം നടത്തുന്ന ശ്രമങ്ങളുമാണ് ഏറെക്കാലമായി കണ്ണൂരിനെ കുരുതിക്കളമാക്കി നിലനിർത്തുന്നത്. കണ്ണൂരിൽ കൊലചെയ്യപ്പെട്ടവരുടെ കണക്കുമായി ബിജെപി അഖിലേന്ത്യാതലത്തിൽ പ്രചാരണം സംഘടിപ്പിച്ചതും അതിനെ പ്രതിരോധിച്ച് സിപിഎം രംഗത്തുവന്നതും ദേശീയതലത്തിൽ തന്നെ ചർച്ചയും ആയിരുന്നു.

ഇതിനിടയിൽ അപ്രതീക്ഷിതമായി കോൺഗ്രസ് പ്രവർത്തകനു നേരെ കൊലക്കത്തി വീശിയതെന്തിന് എന്ന ചോദ്യം എല്ലാ കോണുകളിൽ നിന്നും ഉയർന്നുവരുന്നുണ്ട്. ഇതിനു യുക്തിസഹമായ ചില കാരണങ്ങൾ കണ്ടെത്താൻ കഴിയും.

1. ദേശീയതലത്തിൽ കോൺഗ്രസുമായി സഹകരണം ആവശ്യപ്പെട്ടു പ്രവർത്തിക്കുന്നവരെ നിശബ്ദരാക്കുക, ഇരു പാർട്ടികളും തമ്മിലുള്ള ബന്ധം വഷളാക്കുക.

2. സിപിഎം സംസ്ഥാന സെക്രട്ടറി കോടിയേരി ബാലകൃഷണന്റെ മക്കൾ ഉൾപ്പെട്ട സാമ്പത്തിക തട്ടിപ്പ് ഒത്തുതീർപ്പാക്കുന്ന സമയത്ത് മാധ്യമശ്രദ്ധ തിരിച്ചുവിടുക.

3. ന്യൂനപക്ഷ സമുദായത്തിൽപെട്ട ഒരാളെതന്നെ കൊലക്കത്തിക്കിരയാക്കിക്കൊണ്ട് മറ്റാരെയോ തൃപ്തിപ്പെടുത്തുക

ഇതിൽ ആദ്യത്തേത് എടുക്കുക. കേരളത്തിലെ സിപിഎം നേതാക്കളിൽ ഒരു പങ്കിന് കേരളത്തിൽ ബിജെപി മുഖ്യപ്രതിപക്ഷമായി വരുന്നതിലാണ് താൽപര്യം. ന്യൂനപക്ഷ വോട്ടുകൾ നിർണായകമായ കേരളത്തിൽ ബിജെപി എന്ന ഭീതി വളർത്തി വോട്ട് സമാഹരിക്കുക എന്ന ലക്ഷ്യമാണ് അതിനു പിന്നിൽ. അപ്പോൾ ദേശീയതലത്തിൽ കോൺഗ്രസുമായി സഹകരിക്കുന്നത് കേരളത്തിലെ പാർട്ടിയുടെ താൽപര്യത്തിനു വിരുദ്ധമാണ്. കോൺഗ്രസുമായി സഹകരണം എന്ന യച്ചൂരി ലൈൻ തകർക്കാൻ കേന്ദ്രകമ്മിറ്റിയിൽ കഴിഞ്ഞെങ്കിലും അപകടം ഒഴിഞ്ഞിട്ടില്ലെന്ന് കേരള നേതാക്കൾ കരുതുന്നു. പാർട്ടി കോൺഗ്രസ് കഴിയുന്നതുവരെ ആശങ്ക ഒഴിയുന്നില്ല. അതുകൊണ്ടുതന്നെ ഇരു പാർട്ടികളും തമ്മിലുള്ള അകലം വർധിപ്പിക്കേണ്ടത് ആവശ്യമാണ്. ഒരു രാഷ്ട്രീയ കൊലപാതകം പോലെ അതിനു പറ്റിയ ആയുധം വേറൊന്നുമില്ല.

സിപിഎം സംസ്ഥാന സെക്രട്ടറിയുടെ മകൻ ഉൾപ്പെട്ട സാമ്പത്തിക തട്ടിപ്പ് ആരോപണം കുറച്ചൊന്നുമല്ല പാർട്ടിയെ ഉലച്ചത്. 13 കോടി രൂപയുടെ തട്ടിപ്പ്. കേസ് പണം കൊടുത്ത് ഒത്തുതീർപ്പാക്കാമെന്നു വിചാരിച്ചാലും കുറേയേറെ ചോദ്യങ്ങൾക്ക് ഉത്തരം പറയേണ്ടിവരും. ഒത്തുതീർപ്പ് ചർച്ച നടക്കുന്ന സമയത്ത് മാധ്യമശ്രദ്ധയും ജനശ്രദ്ധയും മറ്റേതെങ്കിലും കാര്യത്തിലേക്ക് തിരിച്ചുവിടേണ്ടത് അത്യാവശ്യമാണ്. ഉദ്ദേശിച്ചതുപോലെ കാര്യം സാധിക്കുകയും ചെയ്തു. ദുബായിൽ കേസ് ഒത്തുതീർന്നപ്പോൾ മാധ്യമങ്ങൾ ഷുഹൈബ് കൊലപാതകം ചർച്ച ചെയ്യുന്ന തിരക്കിലായിരുന്നു.

മൂന്നാമത്തേത് അൽപം കടുത്ത സംശയമാണ്. ന്യൂനപക്ഷങ്ങളുടെ വിശ്വാസം ആർജിക്കാൻ ശ്രമിക്കുമ്പോഴും മൃദുഹിന്ദുത്വ പ്രീണന സമീപനമാണ് പിണറായി സർക്കാർ സ്വീകരിക്കുന്നത്. തിരുവനന്തപുരത്ത് സ്വന്തം കോർപറേഷൻ ചെയർമാൻ ആക്രമിക്കപ്പെട്ടിട്ടും ബിജെപി കൗൺസിലർമാരോട് അനുഭാവപൂർവമായ സമീപനമാണ് സർക്കാർ സ്വീകരിച്ചത്. എങ്കിലും ന്യൂനപക്ഷപ്രീണനത്തിന് സിപിഎം ശ്രമിക്കുന്നുവെന്ന പരാതി തീരുന്നില്ല. വധിക്കാൻ ഒരു ന്യൂനപക്ഷ സമുദായാംഗത്തെത്തന്നെ തിരഞ്ഞെടുത്തതിലൂടെ ഒരു വെടിക്ക് മൂന്നുപക്ഷിയെ വീഴ്ത്തുകയായിരുന്നു സിപിഎം എന്ന് ആരെങ്കിലും സംശയിച്ചാൽ കുറ്റം പറയാനാവില്ല. ഒരു ന്യൂജൻ സിനിമയിലെ പാട്ടുസീൻ സംബന്ധിച്ചുപോലും ഫെയ്സ് ബുക്ക് പോസ്റ്റ് ഇട്ട മുഖ്യമന്ത്രി പക്ഷേ ഷുഹൈബ് വധത്തെപ്പറ്റി പ്രതികരിക്കാൻ ആറു ദിവസം എടുത്തു എന്നും ചേർത്തുവായിക്കേണ്ടതുണ്ട്.

(ഇതിനിടെ അപ്രതീക്ഷിതമായ വേറൊരു പ്രതിസന്ധിയും സിപിഎം നേരിട്ടു. കൊല്ലപ്പെട്ട ഷുഹൈബ് കാന്തപുരം എപി സുന്നി വിഭാഗക്കാരനാണ്. കാന്തപുരം വിഭാഗം ഏറെക്കാലമായി സിപിഎം സഹയാത്രികരാണ്. എന്നാൽ തങ്ങളുടെ ഒരാളെ സിപിഎം കൊലപ്പെടുത്തി എന്നതിൽ ആ വിഭാഗം ഏറെ അസ്വസ്ഥരാണ്.)

പൊലീസിന് കൂച്ചുവിലങ്ങിട്ടിരിക്കുന്നു എന്നതിൽ സംശയമില്ല. ആരെയാണ് പ്രതിയാക്കേണ്ടത് എന്ന് പാർട്ടി തീരുമാനം വൈകിയതോടെ പൊലീസിന്റെ നടപടിയും വൈകി. ഒടുവിൽ പതിവുപോലെ പാർട്ടി രണ്ടു പ്രതികളെ കൊടുത്തിട്ടുണ്ട്. ഇവരാണോ യഥാർഥ പ്രതികളെന്ന് പൊലീസിനും ഉറപ്പില്ല. പാർട്ടിക്കു കൊലപാതകത്തിൽ പങ്കില്ലെന്ന് സിപിഎം കണ്ണൂർ ജില്ലാ സെക്രട്ടറി ഉൾപ്പെടെ പറയുമ്പോഴും ഈ പ്രതികളെ ഹാജരാക്കാൻ സിപിഎം പ്രാദേശിക നേതൃത്വം സജീവമായി രംഗത്തുണ്ടായിരുന്നു. മാത്രമല്ല, കൊലപാതകത്തെ അപലപിക്കുന്നു എന്ന പ്രസ്താവനയിൽ തന്നെ ഷുഹൈബ് കൊടും ക്രിമിനലാണെന്നു വരുത്താനുള്ള ശ്രമവും ഉണ്ട്. ഇതൊക്കെ പൊലീസിനുള്ള സൂചനകളാണ്. എങ്ങനെ വേണം തുടർ കാര്യങ്ങളെന്ന നിർദേശം തന്നെയാണ് അത്.

# മലങ്കര കത്തോലിക്കാസഭയുടെ മരിയശാസ്ത്രം

# *മറിയം ദീലേതോക്* നിന്നെ പ്രസവിച്ച മറിയാമും



**റവ. ഡോ. കുര്യൻ വാലുപറമ്പിൽ**

*തുടർച്ച*

കുർബാനയിൽ ആദ്യമായി മദ്ബഹാവിരി നീക്കുമ്പോൾ (സ്വർഗം തുറക്കപ്പെടുമ്പോൾ) മറിയമിനെയും യോഹന്നാനെയും അനുസ്മരിക്കുന്നത് വചനമാം ദൈവത്തിന്റെ മനുഷ്യനായിത്തീരലിന് (മനുഷ്യാവതാരത്തിന്?) അന്ത്യോക്യൻ സുറിയാനി ക്രിസ്തുശാസ്ത്രം നല്കുന്ന പ്രാധാന്യത്തിന്റെ ഒരു സൂചനയുമാണ്. അതായത്, യേശുവിന്റെ രക്ഷാകരവ്യാപാരത്തിന്റെ (*മ്ദബറൂനൂതൊ*) ചരിത്രപരതയ്ക്കു നല്കുന്ന ഊന്നലിന്റെ ഒരു സൂചന. പക്ഷേ, ചിലർ വ്യാഖ്യാനിക്കുമ്പോലെ (ഉദാ: മാത്യു എം. കുഴിവേലിൽ, *വിശ്വാസാചാരങ്ങൾ മാർത്തോമ്മാ സഭയിൽ*, കോട്ടയം, 1993,60), നമ്മുടെ കർത്താവ് ചരിത്രപുരുഷനായിത്തീർന്ന സംഭവത്തിനു മാത്രം ഊന്നൽ നല്കാനല്ല. കാരണം, വി. കുർബാനയുടെ ശ്രദ്ധാവിഷയം യേശുവിന്റെ ജീവചരിത്രാവതരണമല്ല. നമ്മുടെ കർത്താവിന്റെ പുനരാഗമനവും മുൻകൂറായുള്ളൊരു സന്നിഹിതയാഥാർഥ്യമായി വിശ്വാസികളായ ആരാധകർക്ക് അനുഭവവേദ്യമാകുന്ന യേശ്വനുസ്മരണാചരണമാണ് വി. കുർബാന.

അന്ത്യോക്യൻ സഭാപാരമ്പര്യവും ഗ്രീക്കു സഭാപാരമ്പര്യവും സാർവത്രിക ചരിത്രദർശനത്തോടു യുഗാന്തദർശനവും ബന്ധപ്പെടുത്തിത്തന്നാണ് കുർബാനയെന്ന ക്രിസ്തുസ്മരണയാചരണം നിറവേറ്റുന്നത്. 'മനുഷ്യപുത്രന്റെ' മഹത്വപൂർണമായ പുനരാഗമനം അവന്റെ മനുഷ്യനായിത്തീരലിന്റെ പൂർത്തീകരണമാണ്. ക്രൈസ്തവദർശനത്തിൽ ചരിത്രത്തിന്റെ

---

സത്യത്തിൽ വന്ധ്യംകരിക്കപ്പെട്ട് സേനയായി മാറിയിരിക്കുന്നു കേരള പൊലീസ്. യജമാനന് താൽപര്യം ഉള്ളതു മാത്രം ചെയ്യുന്ന പൊലീസ്. ടിപി കേസിൽ ജയിലിലായിരുന്ന കിർമാണി മനോജ് ഉൾപ്പെടെയുള്ള ആളുകൾക്ക് ഈ കൊലപാതകത്തിനു മുമ്പ് പരോൾ അനുവദിച്ചിരുന്നുവെന്ന ഗുരുതര ആരോപണം കോൺഗ്രസ് നേതാക്കൾ ഉന്നയിച്ചിട്ടും സർക്കാർ അനങ്ങിയിട്ടില്ല. ആരോപണത്തിന്റെ അർഥം ഇതാണ്. ജയിലിൽ നിന്ന് ആളെ ഇറക്കി കൊലപാതകം നടത്തിയിരിക്കുന്നു. അതി ഗുരുതരമായ ആരോപണമാണ് ഇത്. ഇത് തെറ്റാണെന്ന് പൊലീസിന് തെളിയിക്കാനായില്ലെങ്കിൽ ഭരണ നേതൃത്വത്തിനു തന്നെ കൊലപാതകം ആസൂത്രണം ചെയ്യുന്നതിൽ പങ്കുണ്ടായിരുന്നുവെന്ന നിഗമനത്തിലേക്ക് ജനങ്ങൾക്ക് എത്തേണ്ടിവരും. ഇക്കാര്യത്തിൽ മുഖ്യമന്ത്രിയുടെ ആറു ദിവസം നീണ്ട മൗനം സംശയാസ്പദമാണെന്നു പറയാതെ വയ്യ.

**മേമ്പൊടി**

ബിനോയ് കോടിയേരി 13 കോടി തട്ടിപ്പ് നടത്തി എന്ന് പാടിനടന്ന ബിജെപിക്കാരൊന്നും നീരവ് മോദി 11246 കോടി വെട്ടിച്ചുകടന്നത് അറഞ്ഞിട്ടില്ല. നീരവ് മോദി എന്ന പാവം കോടീശ്വരൻ ദാവോസിൽ പ്രധാനമന്ത്രി നരേന്ദ്ര മോദിക്കൊപ്പം നിന്ന് ഫോട്ടോ എടുത്തതും അറിഞ്ഞിട്ടില്ല. ദാവോസിലേക്ക് പ്രധാനമന്ത്രിക്കൊപ്പം പോയ സംഘത്തിൽ ഈ മോദി ഉണ്ടായിരുന്നോ എന്നും അറിയില്ല. വിവരാവകാശ പ്രകാരം ചോദിച്ചാൽ പ്രധാനമന്ത്രിയുടെ സുരക്ഷ പ്രമാണിച്ച് ഇത്തരം വിവരം ഒന്നും പുറത്തുപറയാൻ പറ്റില്ലെന്നാണ് മറുപടി. ഇനി നാളെ ദാവൂദ് ഇബ്രാഹിമിനെത്തന്നെ സംഘത്തിൽ ചേർത്താലും അറിയാൻ മാർഗമില്ല. അതും രഹസ്യമാണ്. നോട്ട് നിരോധിച്ചാൽ കശ്മീരിൽ അക്രമം കുറയുമെന്നു പറഞ്ഞതൊക്കെ വെറുതെയായി. മുമ്പ് റോഡിൽ നിന്ന് കല്ലെറിയുകയായിരുന്നെങ്കിൽ ഇപ്പോൾ ദിവസവും സൈനിക ക്യാമ്പിൽ കയറി വെടിവച്ചുകൊല്ലുകയാണ്. അതും മോദി അറിയുന്നില്ല. ബാങ്കിൽ നിന്ന് കോടികൾ പോകുന്നതും അറിയുന്നില്ല. അദ്ദേഹം വല്ലപ്പോഴുമല്ലേ ഇന്ത്യയിലേക്കു വരുന്നുള്ളു



ലക്ഷ്യം (the end of the days / history) മനുഷ്യപുത്രന്റെ മഹത്വ പൂർണമായ പുനരാഗമനമത്രേ. ക്രൈസ്തവദർശനം 'അവസാനനാളുകൾ/കാലം' (the end of the days / history) എന്നു പറയുന്നത് കലണ്ടർദിനങ്ങളുടെ അവസാനം എന്നയർഥത്തിലല്ലെന്ന് പരിശുദ്ധ ബനഡിക്ട് പാപ്പാ വ്യക്തമാക്കിയിട്ടുള്ളത് ഓർമിക്കാം. ക്രൈസ്തവരക്ഷാചരിത്രത്തിലെ യുഗാന്തസംഭവത്തിൽ മഹത്വപൂർണനായ മനുഷ്യപുത്രനായ യേശുക്രിസ്തുവിനോടുകൂടെയായിരിക്കുമെന്നത് വിശ്വാസികളുടെ പരമോന്നതമായ ക്രൈസ്തവപ്രത്യാശയത്രേ. ഈ ഭാവ്യനുഭവത്തിന്റെ ഒരു മുൻകൂറനുഭവവും അദൃശ്യസാന്നിധ്യവും ആരാധകസംഘത്തിനു ലഭ്യമാകുന്നുണ്ട് വിശുദ്ധ കുർബാനയിൽ. സാർവത്രികമായ ചരിത്രാത്മകതയും ഭാവ്യുന്മുഖതയും ഒന്നിച്ച് സന്നിഹിതമാക്കപ്പെടുന്ന വർത്തമാന(കാല)സംഭവമായ ഓർമയാചരണമാണ് വിശുദ്ധ കുർബാന.

പുരോഹിതജനത്തിലാണ് കുർബാനയിൽ യേശു സന്നിഹിതനാകുന്നത്. വർത്തമാനപുരോഹിതജനം (ആരാധനാസംഘം) ഭൂത,ഭാവികാലങ്ങളിലെ ആരാധനാസംഘത്തെയാകെയും ഉൾക്കൊള്ളുന്നതത്രേ. ഈ വസ്തുത മദ്ബഹായിൽ പുരോഹിതൻ ആചരിക്കുന്ന കാഴ്ചവയ്പുപ്രാർഥനയിലും നാല്, അഞ്ച്, ആറ് എന്നീ തുബ്ദേനുകളിലും സ്പഷ്ടമായുണ്ട്. ജറുസലേമിലെ മാർ യാക്കോബിന്റെ അനാഫുറ നാലാം തുബ്ദേന് പുരോഹിതന്റെ പ്രാർഥനയിൽ ഇപ്രകാരമുണ്ടല്ലോ: "ഞങ്ങളുടെ പിതാക്കന്മാരും സഹോദരങ്ങളും ഗുരുക്കളുമായ പരേതരായ വിശ്വാസികളുടെ ആശ്വാസത്തിനും വേണ്ടി ഈ ആത്മീയബലിയിൽ ഞങ്ങളോടുകൂടെ അവരും സംബന്ധിക്കാനായി ഞങ്ങൾ അവരെ സ്മരിക്കുന്നു."

ഭൂതകാലപുരോഹിതജനത്തെ അനുസ്മരിക്കാനാണ് പള്ളിയുടെ നടുവിൽ കിഴക്കുപടിഞ്ഞാറ് ചുവന്ന വിരി വിരിച്ചിട്ടുള്ളതെന്നും, അവരെയും അനുസ്മരിച്ചുകൊണ്ടാണ് പടിഞ്ഞാറോട്ടു ധൂപം വീശുമ്പോൾ നടുക്ക് പ്രത്യേകം ധൂപാർപ്പണം ചെയ്തു വണങ്ങുന്നതെന്നുമുള്ള ധാരണ പരമ്പരാഗതമായി ലഭിച്ചിട്ടുള്ളവരാണല്ലോ മലങ്കരസഭാംഗങ്ങൾ. സഭയുടെ പരമോന്നതവും അതിശ്രേഷ്ഠവുമായ ആരാധനയിൽ, യേശുക്രിസ്തുവിന്റെയും അവന്റെ രക്ഷാകരമായ എല്ലാ സംഭവങ്ങളുടെയും പ്രവർത്തനങ്ങളുടെയും അനുസ്മരണയാചരണത്തിൽ, അവന്റെ പരമയാഗവേദിയിൽ നില്ക്കുകയായിരുന്ന അവന്റെ അമ്മയെ, അവളോടൊത്ത് അവിടെ നില്ക്കുകയായിരുന്ന ശിഷ്യന്റെ പിന്തുടർച്ചക്കാർ അനുസ്മരിക്കുന്നത് ആ പരമയാഗാനുസ്മരണയ്ക്കു സ്വാഭാവികമല്ലോ!

കുർബാനയുടെ (ആരാധനയുടെ) തിരുസമയത്തെ ആദ്യത്തെ സ്വർഗംതുറവിൽ പുരോഹിതൻ ആലപിക്കുന്ന *എക്ബൊ*യിൽ സുറിയാനി മൂലമനുസരിച്ച് 'കർത്താവേ' എന്നോ 'യേശു' എന്ന നാമമോ അവിടുത്തെക്കുറിച്ചുള്ള മറ്റഭിധാനങ്ങളോ നാമരൂപമുള്ള മറ്റു വർണനകളോ ഒന്നും ഇല്ല എന്നത് ആശ്ചര്യകരമായിരിക്കുന്നു. അതാരംഭിക്കുന്നത്, നാം കണ്ടതുപോലെ, "നിന്നെ പ്രസവിച്ച മറിയാമും..." എന്നാണ്. സുറിയാനിയിൽ 'മറിയം' എന്ന വാക്കുകൊണ്ട് – *മറിയാം ദീലേതോക്* ...

കുർബാനയുടെ ഈ 'തുറന്ന ആരംഭത്തിൽ' മറിയമിനെക്കുറിച്ച് സുറിയാനി പാരമ്പര്യം സ്വായത്തമാക്കിയിട്ടുള്ള അതിപുരാതനമായൊരു ആത്മീയ പാരമ്പര്യം അന്തർഭവിച്ചിട്ടുണ്ട്. പൈതൽ പിറന്നുകഴിഞ്ഞ് അവനെ ആദ്യമായി കണ്ടപ്പോൾ മറിയം ആശ്ചര്യപ്പെടുകയാണ്: "എന്തു വിളിക്കും നിന്നെ ഞാൻ" എന്ന്. ഈ അദ്ഭുതപ്പെടലിന് മാർ അപ്രേം പലവുരു വാഗ്രൂപം നല്കിയിട്ടുണ്ട്. *ജനനകീർത്തനങ്ങളിൽ* (Nativity Hymns) ഒരു ഭാഗം ഇപ്രകാരമാണ്:

> എന്തു വിളിക്കും നിന്നെ ഞാൻ? ഞങ്ങൾക്കപരിചിതൻ
> എന്നാലും, ഞങ്ങളിൽനിന്നു ജനിച്ചോൻ! സോദരനെന്നു
> വിളിക്കട്ടെ ഞാൻ, അല്ലെങ്കിലതു പ്രതിശുത്ര വര
> നെന്നോ?അതുമല്ലെങ്കിൽ തന്നമ്മയ്ക്കു വെള്ള
> ത്തിൽനിന്നു വരുന്നൊരു രണ്ടാം ജന്മം നല്കുന്നോൻ
> കർത്താവെന്നോ? *(ഈ ലേഖകന്റെ വിവർത്തനം)*

സമാനമായൊരു ഭാഗം മാർ അപ്രേമിന്റെ രചനയിൽനിന്നുള്ളത് മലങ്കര സുറിയാനി സഭയുടെ അനുദിനയാമപ്രാർഥനയിൽ വൈദിക, സന്യസ്തർ നിറവേറ്റുന്ന *ശ്ഹീമൊ* നമസ്കാരത്തിൽ വ്യാഴം രാത്രി ഒന്നാം യാമത്തിൽ പാടുന്നുണ്ട്. അതിന്റെ നിലവിലുള്ള പരിഭാഷ ഇങ്ങനെ: മറിയം ചൊന്നാൾ

> മിശിഹായോടവനെ പെറ്റളവിൽ സുതനേ! നിന്നെ
> എങ്ങിനെ വിളി ചെയ്‌വേൻ?
> ശിശുവെന്നാകിൽ തലമുറകൾക്കും മുമ്പൻ നീയേ
> വൃദ്ധനതെന്നോ? പൈതൽ നീയല്ലോ. വിളി ചെയ്യും
> ഞാൻ സൃഷ്ടിയെയെല്ലാം ദ്യോതിപ്പിക്കും താതൻ തന്റെ
> രശ്മിയതത്രെ നീ ഹാലേലുയ്യാ
> സ്തുത്യം നിൻ പ്രഭ ഞങ്ങൾ രക്ഷ-യ്ക്കങ്ങെയയച്ച
> താതനുമാരാധ്യൻ.




മറിയാമിന്റെ ഇത്തരം വിസ്മയം വചനിപ്പുമുതലേ ഉള്ളതാണെന്ന് സിറിയൻ അന്ത്യോക്യക്കാരനായ ലൂക്കാ മുമ്പേ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ദൈവദൂതൻ ഗബ്രിയേൽ മറിയമിന്റെ അടുത്തുവന്ന് "കൃപ നിറഞ്ഞവളേ, നിനക്കു സമാധാനം! കർത്താവ് നിന്നോടുകൂടെ" എന്ന് അഭിവാദനം ചെയ്തപ്പോൾ "ഈ വചനത്തിൽ അവൾ അതീവം അസ്വസ്ഥയായി; ഏതുതരം അഭിവാദനമായിരിക്കുമിത് എന്ന് അവൾ ചിന്തിച്ചുകൊണ്ടിരുന്നു" (ലൂക്കാ 1,28-29). ഈ സംഭവത്തിനു മുമ്പേ ദേവാലയത്തിലെ വിശുദ്ധ സ്ഥലത്തെ ബലിയർപ്പണത്തോടു ബന്ധപ്പെടുത്തി പുരോഹിതനായ സഖറിയാ ദൈവസന്നിധിയിൽ ഭയപ്പെടുകയും അസ്വസ്ഥനാകുകയും ചെയ്ത സംഭവവും ലൂക്കാ വിവരിച്ചിട്ടുണ്ട് (ലൂക്കാ 1,5-12). യേശുവിനെ ഉദരത്തിൽ വഹിക്കുന്ന മറിയം ഏലിസബത്തിനെ സന്ദർശിച്ച് അഭിവന്ദനം ചെയ്തപ്പോളത്തെ ഏലിസബത്തിന്റെ വിസ്മയത്തിൽ ഇങ്ങനെയുമുണ്ട്: "എന്റെ കർത്താവിന്റെ അമ്മ എന്റെ അടുത്തു വരാനുള്ള ഭാഗ്യം എനിക്ക് എവിടെനിന്ന്!" (ലൂക്കാ 1,43). ഈ 'വിസ്മയ'രംഗങ്ങളിൽനിന്ന് പിന്നെയും പിന്നോട്ടു പോയാൽ ദൈവദർശനത്തിൽ വിസ്മയിക്കുന്നവരുടെ അനുഭവങ്ങൾ ഇനിയേറെയുണ്ട് ബൈബിളിൽ. ഉദാഹരണത്തിന്, യാക്കോബിന്റെ കല്ത്തലയിണയും സ്വപ്നവും വിസ്മയവും ആരാധനയും ഉത്പത്തി 28ൽ ഉള്ളത് ഓർമിക്കാം

"*മറിയം ദീലേതോക്*"ന്റെ തുടർഗാനം (*മാനീതൊ*) സുറിയാനി മൂലരൂപമനുസരിച്ച് ആരംഭിക്കുന്നത് "നിന്നെ ഞാൻ പുകഴ്ത്തും എന്റെ കർത്താവായ രാജാവേ ..." (*ഏർമർമൊക് മോർ മല്കൊ*) എന്നത്രേ. ഈ ഭാഗം സങ്കീ 144,1-ന്റെ ഉദ്ധരണിയാണ്. ഈ ഉദ്ധരണി "*മറിയം ദീലേതോക്*"ന്റെ തുടർഗാനത്തിന്റെ (*മാനീതൊയുടെ*) അവതാരകവാക്യമാണ്. അത് കുർബാനയിൽ പുരോഹിതൻതന്നാണ് ആലപിച്ചിരുന്നത്. ഈ ഘടനയ്ക്കു മാറ്റം വരുത്തിയത് ഓർത്തഡോക്സുകാരത്രേ. "മലയാളപരിഭാഷകളിൽ ഈ വാക്യത്തിന്റെ അവതാരകസ്വഭാവം നഷ്ടപ്പെട്ടുവെന്നു മാത്രമല്ല, അത് ഗാനത്തിന്റെ ഏതാണ്ട് അവസാനഭാഗത്തേക്ക് തള്ളിമാറ്റപ്പെട്ടിരിക്കുകയുമാണ്. ഈ വാക്യം ആ ഗാനത്തിന്റെ ഭാഗമല്ല എന്ന സത്യം അറിവില്ലാഞ്ഞതുകൊണ്ടാകാം പരിഭാഷയിൽ ഈ വ്യത്യാസം വരുത്തിയത്." (മലങ്കരക്കാർ വരുത്തിയിട്ടുള്ള മാറ്റിമറിച്ചിലുകളെപ്പറ്റിയുൾപ്പടെ കൂടുതൽ വിവരങ്ങൾക്ക്, ലൂയിസ് മൂലവീട്ടിൽ, *യാക്കോബിന്റെ അനാഫുറാ ഒരു പഠനം*, കോട്ടയം: സെന്റ് തോമസ് അപ്പസ്തോലിക് സെമിനാരി, വടവാതൂർ, 1976,97 - 98. ആരംഭവാക്യത്തിന്റെ അവതാരകസ്വഭാവം നിലനിർത്തിക്കൊണ്ട് സുറിയാനി മൂലമനുസരിച്ചുള്ള വിവർത്തനം ഈ ലേഖകന്റെ *പുരോഹിതൻ തീച്ചൂളയിൽ* വാല്യം രണ്ടിൽ ലഭ്യമാക്കാൻ ഒരുക്കിയിട്ടുണ്ട്)). തുടർഗാനത്തിന്റെ അവതാരകപാദം സങ്കീ 144,1 ആകുന്നുവെന്ന വസ്തുതയോടു ചേർത്ത്, വചനമാം ദൈവത്തിന്റെ മനുഷ്യനായിത്തീരലിന്റെ ആരംഭഘട്ടത്തിൽത്തന്നെ അവനെ "എന്റെ കർത്താവ്" എന്ന് ഭൂമിയിൽ പരിശുദ്ധാത്മപൂരിതയായി ആദ്യം അവന്റെ അമ്മയോടു ചേർത്ത് വിസ്മയിച്ചേറ്റുപറഞ്ഞത് ഏലിസബേത്താണെന്ന വസ്തുതയും നമുക്കോർമിക്കാം. രണ്ടാം സ്വർഗമായ മറിയം പ്രസവിച്ച പുത്രൻ തന്റെ ബലിപൂർത്തീകരണത്തിന്റെ മൂർധന്യത്തിൽ അവൾക്കു മക്കളായി ഏല്പിച്ചവർക്കുവേണ്ടി കുർബാനയിലാദ്യന്തം അവനോടപേക്ഷിക്കുമെന്ന ദൃഢവിശ്വാസപ്രഖ്യാപനംകൊണ്ടാണ് കുർബാനയിലെ ആദ്യസ്വർഗംതുറവിൽ പുരോഹിതൻ തന്റെ അധരങ്ങൾ തുറക്കുന്നത്.

... *തുടരും*



## ഉപകാരസ്മരണ



**ലിനോ**



ചിന്ത

# പഞ്ചേന്ദ്രിയങ്ങളുടെ ഷഡ് ഡൗൺ



**ഡോ. മേരി റജീന എഫ്.**

നോമ്പുകാലം ഈസ്റ്ററിനുള്ള ഒരുക്കമാണ്. ഈയടുത്ത കാലത്തായി നാം അനുഭവിച്ചു തുടങ്ങിയ സമൃദ്ധിയുടെ പരിവേഷങ്ങൾ ഉപേക്ഷിച്ച് ശരീരവും മനസ്സും ശുദ്ധിയാക്കേണ്ട സമയം. പാപക്കറകളിൽ നിന്ന് നമ്മെ രക്ഷപ്പെടുത്തുവാൻ വേണ്ടി നമ്മുടെ തമ്പുരാൻ അനുഭവിച്ച പീഡാസഹനത്തിന്റേയും കുരിശുമരണത്തിന്റേയും ഉത്ഥാനത്തിന്റേയും ഓർമ്മ പുതുക്കൽ. ഓരോ വർഷവും നോമ്പു നോക്കുന്ന നാം ഉപേക്ഷിക്കുന്ന സ്ഥിരം ചില ഐറ്റംസ് ഉണ്ട്. ഇറച്ചി, മീൻ, മുട്ട- ചില തീവ്ര നോമ്പുകൾ പാലും പാലുൽപന്നങ്ങൾ വരെയും പോകും. ശ്ലീബാപാത മുടങ്ങാതെ ചൊല്ലും, ദു:ഖവെള്ളിയാഴ്ച നഗരവീഥിയിലൂടെ കുരിശുമായി ക്രിസ്തുവിന്റെ സാക്ഷികളായി നീങ്ങുന്നത് ക്ലൈമാക്സ്. ഞാനും ഈ ഗണത്തിൽ ഉൾപ്പെടും. എന്നാൽ എക്കാലവുമുള്ള എന്റെ സംശയം ഇതു മതിയോ എന്നായിരുന്നു. ഒന്നിനോടും അമിതാവേശം കാണിക്കാത്ത, ജീവിതം രണ്ടറ്റവും കൂട്ടിയോജിപ്പിക്കാൻ കഷ്ടപ്പെടുന്ന സാധാരണക്കാരനും സമൃദ്ധിയുടെ നെറുകയിൽ ഇരുന്ന് ചോക്ലേറ്റും സോസേജും കുറച്ചു ദിവസത്തേക്ക് ഉപേക്ഷിക്കുന്നവർക്കും നോമ്പനുഭവം വ്യത്യസ്ഥമാണ്. ഇതിനിടയിൽപ്പെടുന്ന എനിക്കോ?

ഉത്തരം തേടി അലഞ്ഞിരുന്ന എനിക്ക് വെളിച്ചം വീശിയത് എന്റെ വികാരിയച്ചനാണ്. മനുഷ്യന്റെ പുറം ലോകത്തേക്കുള്ള അഷ്ടവാതിലുകൾ, പഞ്ചേന്ദ്രിയങ്ങളും, ബുദ്ധി, മനസ്സ് പിന്നെ ഓർമ്മയും അടച്ചുവച്ചിട്ട് അടുത്തുകിടക്കുന്ന ഒരു മുറിയിലിരുന്ന് ധ്യാനിക്കേണ്ട സമയമാണ് നോമ്പുകാലം എന്നാണ് അച്ചന്റെ പക്ഷം. ഒരു മുറിയിൽ കടന്ന് വാതിലുകളും, ജനാലകളും കൊട്ടിയടച്ച് ധ്യാനിക്കാനിരിക്കാൻ എനിക്കിഷ്ടമാണ്. അടിസ്ഥാനപരമായി സ്വാർത്ഥയായ എനിക്ക് ആരുടേയും ശല്യമില്ലാതെ ഇരിക്കാൻ സാധിക്കുന്ന വലിയ അവസരമാണല്ലോ ഇത്. പക്ഷേ, അഷ്ടവാതിലുകൾ സാക്ഷയിട്ട് പൂട്ടാൻ എങ്ങനെ സാധിക്കും

കണ്ണടച്ചിരുന്ന് ഈ ചോദ്യത്തിന് ഉത്തരം കണ്ടെത്താൻ ശ്രമിച്ച ഞാൻ ഏതോ ദു:സ്വപ്നം കണ്ട് ഞെട്ടിയുണർന്നത് ഒരു മണിക്കൂർ കഴിഞ്ഞാണ്. ഒരു തികഞ്ഞ യോഗിക്കുള്ള യോഗ്യത നേടാനുള്ള അശ്രാന്ത പരിശ്രമത്തിലാണ് ഞാൻ. പഞ്ചേന്ദ്രിയങ്ങളെ പിടിച്ചുകെട്ടി കഴിയുമ്പോൾ അടുക്കളയുടെ മൂലയിൽ ഒഴിഞ്ഞിരിക്കുന്ന ഉപ്പു ഭരണിയുടെ ഓർമ്മ വരും. നിസ്സാരമായ ഉപ്പും, മുളകും തട്ടിയും മുട്ടിയുമിരിക്കുന്ന ചട്ടിയും കലവുമെല്ലാം എന്റെ ജീവിതത്തിലെ പ്രധാന കഥാപാത്രങ്ങളാണെന്നും ഇവയെല്ലാം അമൂല്യമാണെന്നും ബോധ്യപ്പെടുന്ന അവസരമാണ് ഈ ധ്യാനാത്മക നിമിഷങ്ങൾ. കഠിനമായ തപസ്സിലൂടെ ഇവയെ മറക്കാൻ ഞാൻ പഠിച്ചു. ആശ്വാസത്തോടെ പിറ്റേന്ന് വാതിലിന് കുറ്റിയിട്ട് ഇരുപ്പുറപ്പിച്ച് പ്രാർത്ഥനകൾ ചൊല്ലി മനസ്സിന് കടിഞ്ഞാണിട്ടു കഴിഞ്ഞപ്പോൾ അതാ തെളിഞ്ഞുവരുന്നു ഞാൻ തയ്യാറാക്കുന്ന ഗവേഷണ പ്രബന്ധത്തിലെ പിടികിട്ടാത്ത സൂത്രവാക്യം. ഏകാഗ്രതയോടെയിരുന്ന ആ മണിക്കൂറിൽ തെളിമയില്ലാതെ ഉഴലുകയായിരുന്ന ഒരുപിടി ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ കഴിഞ്ഞു എന്നത് വലിയൊരാശ്വാസമായി പിന്നീടുള്ള ദിവസങ്ങൾ യാചനയുടേതായിരുന്നു. കർത്താവേ നിന്നെക്കുറിച്ച് ഏകാഗ്രതയോടെ ധ്യാനിക്കാനിരിക്കുന്ന എനിക്ക് നീ നൽകുന്ന വരങ്ങൾ മറ്റു പലതുമാണല്ലോ. എനിക്ക് നിന്നെയാണ് കാണേണ്ടത് നിന്റെ ശ്ലീബാപാതയിൽ നിന്നോടൊപ്പം നടന്ന വെറോനിക്കയാണ് ആകേണ്ടത്. എന്റെ മനസ്സിന് ശക്തി പകരേണമേ.

ഇന്നലെ പണികളൊക്കെ ഒതുക്കി ധ്യാനിക്കാൻ പോവുകയാണ് ശല്യപ്പെടുത്തരുത് എന്ന് കുടുംബത്തെ കാർക്കശത്തോടെ ഓർമ്മിപ്പിച്ച് വാതിലടച്ചപ്പോൾ എനിക്കുറപ്പുണ്ടായിരുന്നു. ഇന്ന് ഞാനും എന്റെ തമ്പുരാനും മാത്രമേ ഈ മുറിക്കുള്ളിൽ ഉണ്ടാകുകയുള്ളൂയെന്ന്. ഏകാന്തതയുടെ നിമിഷങ്ങൾ ഒന്നൊന്നായി കടന്നുപോയപ്പോൾ ഞാൻ കാണാൻ

ചിന്ത



# മൂത്തപുത്രൻ



ഫാ. സ്ലീബാ ദാസ് ഒ.ഐ.സി.

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിലെ നമുക്ക് സുപരിചിതമായ യേശുവിന്റെ ഉപമയായണല്ലോ ധൂർത്തപുത്രന്റെ ഉപമ. ധൂർത്തപുത്രനും സ്നേഹവാനായ അവന്റെ പിതാവും സഹോദരനുമെല്ലാം നുക്ക് സുപരിചിതൻ തന്നെ. വലിയ നോമ്പിലൂടെ കടന്നുപോകുന്ന നമുക്ക് മൂത്തപുത്രനെ ഒന്നു ധ്യാന വിഷയമാക്കുന്നത് അഭികാമ്യമായിരിക്കും. ദൂരെ പോയ മകൻ തിരിച്ചു വന്നപ്പോൾ പിതാവ് കാണിക്കുന്ന സ്നേഹമാണല്ലോ ഇവിടുത്തെ പശ്ചാത്തലം. എന്നാൽ അതിൽ സന്തോഷം കണ്ടെത്താൻ കഴിയാത്ത അവന്റെ സഹോദരന്റെ മനോഭാവമാണ് ഇവിടെ നമ്മെ ചിന്തിപ്പിക്കേണ്ടത്.

ഒന്നാമത്തെ മനോഭാവമാണ് അവൻ വേലക്കാരനെ വിളിച്ച് കാര്യം തിരക്കുന്ന മനോഭാവം. ഒരു കുടുംബത്തിലെ കാര്യങ്ങൾ കൃത്യമായി അറിയാവുന്നത് ആ കുടുംബത്തിലെ ഗൃഹനാഥനാണ്. അപ്പോൾ തീർച്ചയായും ഈ മൂത്ത മകൻ അവന്റെ അപ്പനോടായിരുന്നു ആഘോഷത്തിന്റെ കാരണം തിര

---

തുടങ്ങി ഒരു രൂപം. ഒരു നിഴൽപോലെ എന്റെയുള്ളിൽ തെളിഞ്ഞ ആ മുഖത്ത് ദീക്ഷയുടെ നിഴൽ ഉണ്ടായിരുന്നു. എന്റെ ആത്മാവ് ആനന്ദം കൊണ്ട് കുതിച്ചുചാടി. വീണ്ടും ഞാൻ ഏകാഗ്രതയുടെ ആഴങ്ങളിലേക്ക് ഊളിയിട്ടിറങ്ങിയപ്പോൾ ആ രൂപത്തിൻ ഇരുവശവും ഓരോ രൂപങ്ങൾ കൂടി പതിയെ തെളിയാൻ തുടങ്ങി. എന്റെ അന്തരംഗം എന്നോട് മന്ത്രിക്കുകയായിരുന്നു – നിന്റെ ആഗ്രഹം ഇതാ സാധിച്ചിരിക്കുന്നു. നീ കാണുന്നത് നിന്റെ കർത്താവിനെയും അവന്റെ ഇടതും വലതും ക്രൂശിക്കപ്പെട്ട കള്ളന്മാരെയുമാണ്. പീഡാസഹനത്തിന്റെ അവസാന രംഗം ഇതാ എന്റെ മുന്നിൽ ചുരുളഴിയുന്നു. അഷ്ടവാതിലുകളെയും എനിക്ക് കൊട്ടിയടയ്ക്കാൻ സാധിച്ചിരിക്കുന്നു.

നന്ദിയോടെ മുട്ടിന്മേൽ നിന്ന എനിക്ക് മുന്നിൽ ആ മുഖങ്ങൾ തെളിഞ്ഞുവന്നു. ഞെട്ടലോടെ ഞാൻ കണ്ണുകൾ വലിച്ചു തുറന്നു. അത് എന്റെ താടിക്കാരൻ ഭർത്താവും രണ്ടു മക്കളുമായിരുന്നു. ഞാൻ പൊട്ടിക്കരഞ്ഞുപോയി. എന്റെ എല്ലാ സ്വപ്നങ്ങളും തകർന്നു. എന്റെ പ്രയത്നങ്ങളെല്ലാം വിഫലമായി. കുറച്ചു കഴിഞ്ഞ് മനസ്സ് ശാന്തമായപ്പോൾ ഞാൻ ചിന്തിച്ചു തുടങ്ങി എന്താണെന്റെ ജീവിതം?. ആരാണ് ഞാൻ? ഈ ലോകബന്ധങ്ങളെ ഉപേക്ഷിച്ച് ഒരു മണിക്കൂർ പോലും എനിക്കില്ലേ? കർത്താവിന്റെ രൂപം ഒപ്പിയെടുക്കാനുള്ള തൂവാലയിലെ ഊടും പാവും നിർമ്മിച്ചിരിക്കുന്നത് ബന്ധങ്ങളെന്ന് ചിലപ്പോഴെങ്കിലും പഴിചാരിയിട്ടുള്ള ഈ ബന്ധങ്ങൾ കൊണ്ടാണോ? ഇതെല്ലാം ഒഴിവാക്കിയുള്ള ഒരു നോമ്പുകാലം എനിക്കില്ലെന്ന് തോന്നുന്നു. ഈ ബന്ധങ്ങളെയൊക്കെ വിശുദ്ധീകരിക്കുവാനുള്ള അവസരമാണ് നോമ്പെന്നാണ് കർത്താവ് എന്നെ പഠിപ്പിക്കുന്നത്. ഞാൻ ധ്യാനിച്ചുകൊണ്ടേയിരിക്കുന്നു, പ്രാർത്ഥനാപൂർവ്വം.



ക്കേണ്ടത്. ആവശ്യമുള്ളയിടത്ത് കാര്യങ്ങൾ ചർച്ച ചെയ്യാതെ അനാവശ്യ സ്ഥലങ്ങളിൽ കാര്യം ചർച്ചചെയ്യുമ്പോൾ ഉണ്ടാകാവുന്ന നഷ്ടം കുടുംബത്തിലെ സന്തോഷത്തിൽ പങ്കുചേരാൻ കഴിയില്ലയെന്നുള്ളതാണ്. മൂത്തപുത്രന്റെ ഉപമ നമുക്ക് തരുന്ന പാഠവും അതു തന്നെയാണ്.

വൈദീകരുടെയും സന്നസ്തരുടെയും ജീവിതത്തിലെ പ്രശ്നങ്ങളും പോരായ്മകളും സ്ഥലം മാറ്റവും കുടുംബത്തിലെയും കടുംബാംഗങ്ങളുടെയും കുറവുകളും സങ്കടങ്ങളുമൊക്കെ ചർച്ചചെയ്യുന്നതും കാര്യങ്ങൾ അറിയുന്നതും അർഹതപ്പെട്ട സ്ഥലത്തും അർഹതപ്പെട്ട വ്യക്തികളോടും ആണോ എന്ന് നമുക്ക് ഒന്ന് ആഴമായി വിലയിരുത്താം.

മൂത്തപുത്രന്റെ രണ്ടാമത്തെ മനോഭാവം അവൻ വീട്ടിൽ കയറാൻ വിസമ്മതിച്ചുയെന്നതാണ്. വീട് എല്ലാവർക്കും സന്തോഷം പകരുന്ന, സമാധാനം നല്കുന്ന , വിശ്രമമരുളുന്ന സ്ഥലമാണ്. ഈ ഇടത്തിലേക്കാണ് അവൻ കയറാൻ വിസമ്മതിക്കുന്നത്. കാരണം അവന്റെ നഷ്ടപ്പെട്ടുപ്പോയ സഹോദരന്റെ സാന്നിദ്ധ്യമാണ്. ഇത് നമ്മുടെ ജീവിതത്തിലും പലപ്പോഴും പ്രകടമാകുന്ന മനോഭാവമാണ്. ജീവിതപങ്കാളിയുടെ സഹോദരങ്ങളുടെ, സുഹൃത്തുക്കളുടെയൊക്കെ സാന്നിദ്ധ്യം നിന്നെ അസ്വസ്ഥനാക്കുന്നുവെങ്കിൽ ഓർക്കുക വീടിന്റെ സന്തോഷം നിനക്കും നഷ്ടമാകും.

അവന്റെ മൂന്നാമത്തെ മനോഭാവം സഹോദരനെതിരെ ആരോപണം ഉന്നയിക്കുന്ന മനോഭാവമാണ്. ധൂർത്തപുത്രനെ പരാമർശിക്കുന്ന ഒരിടത്തും അവൻ വേശ്യകളോടെ കൂട്ടുചേർന്നു എന്ന് പറയുന്നില്ല. തന്റെ ഭാഗം ശരിയെന്ന് സ്ഥാപിക്കുവാൻ ഇവിടെ അവൻ തന്റെ സഹോദരനെതിരെ ഇല്ലാത്ത കാര്യങ്ങൾ കെട്ടിച്ചമക്കാൻ പരിശ്രമിക്കുകയാണ്. ഇത് ഇന്നും നമ്മിൽ ഓരോരുത്തരിലും കുടിക്കൊള്ളുന്ന ഒരു മനോഭാവമാണ്. സ്വന്തം കാര്യങ്ങൾ നേടിയെടുക്കാനും സ്വന്തം കാര്യങ്ങൾ ശരിയെന്നു വരുത്തിത്തീർക്കാനും സഹോദരങ്ങൾക്കും സുഹൃത്തുക്കൾക്കുമെതിരെ ഇല്ലാത്ത ആരോപണങ്ങൾ ഉന്നയിക്കുന്നവർ ഓർക്കുക നീയും മൂത്തപുത്രനുമായി വലിയ ദൂരമില്ലെന്നും.

മൂത്തപുത്രന്റെ നാലാമത്തെ മനോഭാവം നിന്റെ ഈ മകൻ തിരിച്ചു വന്നപ്പോൾ എന്ന് അവൻ പിതാവിനോട് പറയുന്ന ഭാഗമാണ്. നിന്റെ ഈ മകൻ എന്നുപറയുമ്പോൾ അവൻ തന്റെസഹോദനാണെന്നുപോലും അംഗീകരിക്കാൻ തയ്യാറാകുന്നില്ല എന്നാണ് മനസ്സിലാക്കേണ്ടത്. കൊടുക്കേണ്ട സ്ഥാനവും ബഹുമാനവും നാം കൊടുക്കാൻ കടപ്പെട്ടവരാണ്. എന്റെ സഹോദരനാകാം സുഹൃത്താകാം വികാരിയാകാം ഇടവകയിൽ ദൈവവേല ചെയ്യുന്ന സന്ന്യാസിയാകാം....ആരുമായിക്കൊള്ളട്ടെ പക്ഷേ അവർക്കു കൊടുക്കേണ്ട അംഗീകാരം ഞാൻ കൊടുക്കണം. അതിനു തയ്യാറാകുന്നില്ല എങ്കിൽ നാമും ഈ മൂത്തപുത്രനും തമ്മിൽ വലിയ വ്യത്യാസം ഒന്നുമില്ല എന്ന് മനസിലാക്കുക.

നോമ്പ് ഒരു തിരിച്ചുവരവാണ്. ഒരു പുനർവായനയും വീണ്ടെടുക്കലും ആണ്. അനുഗ്രഹപ്രദമായ ഈ നോമ്പുക്കാലത്തു ദൈവത്തിലേക്ക് തിരിച്ചുവരാനും ജീവിതത്തെ ഒന്ന് പുനർവായന നടത്താനും ദൈവീക മൂല്യങ്ങളെ തിരിച്ചെടുക്കാനും കഴിയട്ടെ. കൂടെയുണ്ടായിരുന്നിട്ടും മനസ്സുകൊണ്ട് ഏറെ അകലെയായി സഞ്ചരിച്ച മൂത്തപുത്രന്റെ മനോഭാവങ്ങൾ നമുക്ക് മാറ്റാം. മറിച്ചു ശരീരം കൊണ്ട് അകലെയായിട്ടും തന്റെ തെറ്റ് മനസ്സിലാക്കി തിരിച്ചുവന്നു പിതാവിന്റെ സന്തോഷത്തിലേക്കു പ്രവേശിച്ച ധൂർത്തപുത്രന്റെ മനോഭാവം നമുക്ക് ഉൾക്കൊള്ളാം.

# THE MALANKARA SYRIAN CATHOLIC COLLEGES (MAJOR ARCHDIOCESE OF TRIVANDRUM)

## WANTED

Applications are invited for appointment to the posts of Assistant Professors in the following subjects in the M.S.C. Colleges (Mar Ivanios College, Trivandrum) and U.G.C. Librarian (St. John's College, Anchal) in the prescribed form.

### Assistant Professor

| Subject | Details of vacancies | | |
|---|---|---|---|
| **English (Community)** | **- 1 -** | | **Mar Ivanios College, Trivandrum.** |
| **Malayalam (Open / Community)** | **- 1 -** | | **Mar Ivanios College, Trivandrum.** |

### Non-Teaching Staff

| | | | |
|---|---|---|---|
| **U. G. C. Librarian** | **- 1 -** | | **St. John's College, Anchal.** |

Application forms can be had from the Office of the Manager, Malankara Syrian Catholic Colleges, Samannuaya Pastoral Centre, Pattom, Trivandrum-04.

Application Fee - Rs. 500/- - By post Rs. 550/- as DD.
The candidates who are applying for Open as well as Community quota have to pay an additional amount of Rs. 100.

### Qualifications

Teaching - As per the U. G. C. Regulations 2010.

U. G. C. Librarian-As prescribed by the U. G. C. / Kerala University statutes.

### Age

As per Government Rules.

Last date for receipt of filled in applications by the Manager is 04. 04. 2018.

Note : Those who have already applied for the post of Assistant Professors in response to the notification dated 18.06.2017 need not apply again.

Candidates who submitted applications for the post of U. G. C. Librarian as per notification dated 14.12.2015 are also required to submit application in the revised form.

Pattom,
28.02.2018.

M A N A G E R

